# സുറിയാനി സുവിശേഷകൻ



മാസിക
൧൯൧൦-ന്നു ൧൦൮൫ കുംഭം, മീനം

പുസ്ത- ൮ ല ൭, ൮

നിങ്ങൾ ഭൂലോകമെങ്ങും പോയി സകല സൃഷ്ടികൾക്കും

സുവിശേഷത്തെ

പ്രസംഗിപ്പീൻ.

## സംഗതിവിവരം



മാൎത്തോമ്മസ് അച്ചുക്കൂടം, കോട്ടയം.

പ്രസാധകൻ [illegible]

## പത്രവരിക്കാർ അറിവാൻ.

സുവിശേഷകന്റെ പത്രവരി പിരിക്കുന്നതിന്നായി കോട്ടയത്തിന്നു വടക്കോട്ടുള്ള സ്ഥലങ്ങളിൽ ചിങ്ങോനത്തു കൊണ്ടൂർ അബ്രഹാം എന്നയാളിനേയും, ഓമല്ലൂർ, കോന്നി മുതലായ സ്ഥലങ്ങളിൽ മുളമൂട്ടിൽ പോത്തൻ ഉപദേശിയേയും, കണ്ണങ്കോട്, കൊട്ടാരക്കര മുതലായ സ്ഥലങ്ങളിൽ മുകടിയിൽ നൈനാൻ ഉപദേശിയേയും, കോട്ടയത്തിനു തെക്കുള്ള ശേഷംസ്ഥലങ്ങളിൽ കല്ലിശ്ശേരി തേവരുഴത്തിൽ തോമ്മാ എന്നയാളിനേയും രസീതോടുകൂടി അയച്ചിരിക്കുന്നതിനാൽ മാന്യന്മാരായ പത്രബന്ധുക്കൾ അവധിയും ഒഴികഴിവും പറഞ്ഞു പിരിവുകാൎക്കു താമസത്തിന്നും ബുദ്ധിമുട്ടിന്നും ഇട വരുത്താതെ അവരവർ അടക്ക്യാനുള്ള സംഖ്യ രൊക്കം കൊടുത്തു രസീതു വാങ്ങിച്ചുകൊള്ളണം.

സുവിശേഷകന്റെ പുനരാവിർഭാവത്തിനു മുമ്പുള്ള കുടിശിക പലരും അടക്ക്യാനുള്ളതായി കണക്കുകൊണ്ടു കാണുന്നു. മുൻവകയിൽ കുറെ എല്ലാം കൊടുത്തു തീൎക്കേണ്ടതായി ഉള്ളതുകൊണ്ടു കുടിശികയുംകൂടെ ഈ അവസരത്തിൽ പിരിഞ്ഞുകിട്ടേണ്ടതു അത്യാവശ്യമാണു. എന്നാൽ തന്നാണ്ടുവക ഒട്ടും ബാക്കികൂടാതെ തീൎക്കണമെന്നും മേലാൽ അതാതാണ്ടേക്കുള്ള വരിസംഖ്യ അതാതാണ്ടിൽതന്നെ കൃത്യമായി വസൂൽ ചെയ്യണമെന്നും ഉള്ള കാൎയ്യം ഇവിടെ ഒരു നിൎബ്ബന്ധവിഷയമാക്കിയിരിക്കുന്നതിനാൽ കുടിശിക മുഴുവനും ഒന്നായി പിരിക്കേണമെന്നു വിചാരിക്കുന്നില്ല. അതിനാൽ കുടിശികയുള്ളവർ പകുതിസംഖ്യ ഈ ആണ്ടത്തെ പിരിവിനോടുകൂടെ കൊടുക്കുകയും ബാക്കിയുള്ള പകുതി അടുത്തയാണ്ടത്തെ പിരിവിനോടുകൂടെ കൊടുക്കയും വേണം.

പത്രകുടിശിക ഈ ആണ്ടത്തേതു മുഴുവനും ഈ ആണ്ടുതന്നെ തീൎക്കുന്നതിന്നായി ഇവിടെ ശ്രമിക്കുന്നുണ്ടു. പത്രവരിയും ഈയാണ്ടത്തേക്കുള്ളതു കുടിശിക കൂടാതെ മുഴുവൻ തീൎന്നിരിക്കണമെന്നുള്ള കാൎയ്യം നിൎബ്ബന്ധമാണെന്നു വീണ്ടും ഓൎമ്മപ്പെടുത്തുകയും സുവിശേഷകന്റെ നിലനില്പിലും അഭിവൃദ്ധിയിലും ആകാംക്ഷയുള്ള മഹാജനങ്ങൾ അതിന്റെ പോഷണത്തിന്നു ഏകനിദാനമായിരിക്കുന്ന ഈ ഒരു രൂപാ വരിസംഖ്യ കൊടുക്കുന്നതിൽ ഒട്ടും ഉപേക്ഷ വിചാരിക്കയില്ലെന്നു വിശ്വസിക്കയും ചെയ്യുന്നു.

എന്നു മാനേജിംഗ് എഡിററർ.

---

## നോട്ടീസ്.

സുവിശേഷകനു പുതിയ വരിക്കാരെ ചേൎക്കുന്നതിന്നും അടുത്ത സ്ഥലങ്ങളിലെ പത്രങ്ങൾ ഇവിടെനിന്നും ഒരുമിച്ചു കെട്ടിഅയച്ചാൽ അതാതു പേരുകാൎക്കു കൊടുക്കുന്നതിന്നും പത്രവരി പിരിക്കുന്നതിനുമായി ഓരോ സ്ഥലങ്ങളിലും പ്രത്യേകം ഏജണ്ടന്മാരെ നിയമിക്കണമെന്നു വിചാരിച്ചിരിക്കുന്നതിനാൽ സുവിശേഷകനെ സംബന്ധിച്ചു ഭക്തിയും താല്പൎയ്യവും ഉള്ളവരായി ഏജണ്ടന്മാരായിരിപ്പാൻ മനസ്സുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ഉടനെ എഴുതി അയക്കണം. കൂടുതൽവിവരങ്ങൾ എഴുത്തുമുഖാന്തിരം ആവശ്യപ്പെട്ടാൽ അറിയിക്കുന്നതാണ്.

ഇലവിനാമണ്ണിൽ സ്കറിയാകത്തനാർ
പഴയസിമ്മനാരി—കോട്ടയം.

---

# സുറിയാനി സുവിശേഷകൻ

[illegible]

[illegible]

[illegible]

പുസ്തകം ൨ ൧൦൨൭ കുംഭം ലക്കം ൫

## കർത്താവിൻെറ ഉയിർപ്പ്—(തുടർച്ച)

(ഫാദർ പി. റ്റി. ഗീവറുഗീസു എം. ഏ.)

കർത്താവിൻെറ പുനരുത്ഥാനം യഥാർത്ഥമായ ഒരു ചരിത്രസംഭവം ആണെന്നു മേൽ കാണിച്ചിരുന്ന തെളിവുകൊണ്ടു ധാരാളം സ്ഥാപിച്ചിട്ടുണ്ടു.

പുനരുത്ഥാനാനന്തരം കർത്താവിൻെറ ശരീരം തനിക്കു മരണത്തിനു മുമ്പ് ഉണ്ടായിരുന്നതുതന്നെയാണ്. (വി: ലൂക്കൊ. ൨൪, ൩൬—൪൩; വി: യോഹ. ൨൦, ൨൬—൨൯) എന്നുവരികിലും പുനരുത്ഥാനത്തിൻെറ ഫലമായി അതിൻെറ ഫലം വ്യത്യാസപ്പെട്ടിരിക്കുന്നതായിട്ടാണ് കാണുന്നതു. പല പുതിയശക്തികളേയും ഈ ശരീരത്തിൽ കാണുന്നുണ്ടു. ഈ ശക്തികളെ താഴെ കാണുന്നപ്രകാരം ഒരു വേദശാസ്ത്രജ്ഞൻ സംക്ഷേപിച്ചെഴുതിയിരിക്കുന്നു.

൧) ക്ഷയമോ, ദ്രവത്വമോ, മരണമോ ഒരിക്കലും ഈ ശരീരത്തിൽ ഭവിക്കാതിരിക്കത്തക്കവണ്ണം അതിന്നു ഉയിർത്തെഴുനേല്പുമുഖാന്തിരം മാഹാത്മ്യം ഉണ്ടായി.

ഉയിർത്തെഴുനേല്പിനുമുമ്പ് ഇങ്ങിനെയുള്ള വിശിഷ്ടഗുണങ്ങൾ ഉണ്ടായിരുന്നു എങ്കിൽ അവ പ്രകൃതാതീതങ്ങൾ ആകുന്നു എന്നു പറവാനെ തരമുള്ളു. എന്നാൽ ഉയിർത്തെഴുനേററ ശരീരത്തിൽ ഇവ സ്വാഭാവികങ്ങളാണ്. ക്രിസ്തു മരിച്ചവരിൽനിന്നു ഉയിർത്തെഴുനേററു ഇനി ഒരിക്കലും മരിക്കുന്നതല്ല; ഇനിമേലാൽ തൻെറമേൽ മരണത്തിനു് രാജ്യഭാരം ഇല്ല. (റോമ. ൬, ൯—൧൦.)

൨) ഏതെങ്കിലും ഒരു പദാർത്ഥത്തിന്നു സ്ഥിതി ചെയ്യുന്നതിനായിട്ടു സ്ഥലം ആവശ്യമാണ്. എന്നാൽ ആത്മാവിന്നു് സ്ഥലം ആവശ്യമില്ല. പുനരുത്ഥാനശരീരത്തിന്നു സ്ഥിതി ചെയ്‌വാനായി സ്ഥലം കൂടിയെ മതിയാവു എന്നില്ല. അപ്പൊസ്തലന്മാർ ഒരുമിച്ചുകൂടിയിരുന്ന മുറിയിലേക്കു കതകുകൾ

അടച്ചിരുന്നപ്പോൾ കൎത്താവു പ്രവേശിച്ചതു ഈ പ്രമാണത്തിന്നു ഒരു ദൃഷ്ടാന്തമാണ് (വി: യോഹ- ൨൦, ൧൯—൨൬)

൩) ഓരോ സംഗതികൾ ചെയ്യാനായിട്ടു നമുക്കു സമയം ആവശ്യപ്പെട്ടിരിക്കുന്നു. എന്നാൽ സമയം ചിലവിടാതെ നിമിഷത്തിനുള്ളിൽ ഉദ്ദിഷ്ടകാൎയ്യങ്ങൾ ചെയ്യുന്നതിന്നുള്ള ശക്തി ആത്മാക്കൾക്കുണ്ടു്. ഉയൎത്തെഴുന്നേററ ശരീരത്തിനും ഇങ്ങിനെ ഒരു ശക്തിയുണ്ടെന്നു വിചാരിക്കാവുന്നതാണ്. ഒരു നിമിഷത്തിനുള്ളിൽ ശിഷ്യന്മാരുടെ അടുക്കൽവച്ചു താൻ അവരുടെ കാഴ്ചയിൽനിന്നു പെട്ടന്നു മറഞ്ഞുകളഞ്ഞതായി നാം കാണുന്നുണ്ടു. (വി: ലൂക്കാ- ൨൪—൩൧)

ഈ സംഗതികളെ ആലോചിച്ചാൽ ഈ ഉയൎത്തെഴുന്നേല്പു ലാസർസിന്റെ ഉയൎത്തെഴുന്നേല്പുപോലെ അല്ല എന്നു മനസ്സിലാക്കാവുന്നതാണ്. എന്തെന്നാൽ ലാസ്സർസിന്നു വീണ്ടും രോഗം വന്നിട്ടുണ്ടായിരിക്കണം, വീണ്ടും വേദനകളും നൊമ്പരങ്ങളും ഉണ്ടായിരുന്നിരിക്കണം. വീണ്ടും മരിച്ചുപോയി. ചുരുക്കത്തിൽ കൎത്താവിന്റെ ഉയിൎത്തെഴുന്നേററ ശരീരം പ്രകൃതിയുടെ സ്ഥലകാലദൂരപ്രതിബന്ധങ്ങൾക്കു അധീനപ്പെടാത്തതാകുന്നു എന്നു പറഞ്ഞാൽകഴിഞ്ഞല്ലൊ.

ഇനിയും ക്രിസ്തീയോപദേശപരമ്പരയിൽ കൎത്താവിന്റെ പുനരുത്ഥാനത്തിന്നുള്ള സ്ഥാനം എന്തെന്നാലോചിക്കാം. പതിനെട്ടാം ശതവൎഷത്തിൽ തത്വജ്ഞാനികളും ശാസ്ത്രജ്ഞന്മാരും മതതത്വങ്ങളെ അവിശ്വസിക്കുന്നതിന്നു മടിയില്ലാത്തവരായിരുന്നു എന്നു പൊതുവെ പറയാവുന്നതാണ്. എന്നാൽ പത്തൊമ്പതാം ശതവൎഷത്തിലും ഇരുപതാം ശതവൎഷത്തിന്റെ ആരംഭമായ ഇക്കാലത്തും മതോപദേശങ്ങളെ ശാസ്ത്രീയതത്വങ്ങളോടു ഘടിപ്പിച്ച് ബലപ്പെടുത്തുകയും വിശ്വസിക്കുകയും ചെയ്യുന്നതായ ഒരു സമ്പ്രദായമാണ് ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ സാധാരണ കാണാറുള്ളതു്. ആത്മീയസത്യങ്ങളെ അവിശ്വസിക്കുന്നപക്ഷം പല പല ചോദ്യങ്ങൾക്കു സമാധാനമില്ലാതെ കുഴങ്ങേണ്ടിവരും. അതുകൊണ്ടു ഇക്കാലത്തു അഗാധമായി ആലോചിക്കുന്ന ആളുകൾ അവിശ്വസിക്കുന്നതിന്നു മടിയുള്ളവരും വിശ്വസിപ്പാൻ തയ്യാർ ഉള്ളവരും ആണെന്നു പറയേണ്ടിയിരിക്കുന്നു.

സ്ഫടികം പോലെ നിൎമ്മലമായിരിക്കുന്ന ജീവവെള്ളം ദൈവകുഞ്ഞാടിന്റെ സിംഹാസനത്തിങ്കൽനിന്നു ഒഴുകിവരുന്നതിനെ ഭയഭക്തിവിശ്വാസാദികളോടുകൂടെ ആസ്വദിക്കുന്നതിന്നു മനുഷ്യൻ ആഗ്രഹമുള്ളവനാകുന്നു. ദിവസംതോറും ജീവനുള്ളവനായ കൎത്താവിന്റെ ശക്തിയെ പ്രാപിക്കുന്നതിന്നും ഉയരത്തിൽനിന്നു ലഭിക്കുന്ന ശക്തിമുഖാന്തരം ആത്മീയാവശ്യങ്ങളെ സാധിക്കുന്നതിനും മനുഷ്യൻ ആഗ്രഹിക്കുന്നു. ഈ ആവശ്യങ്ങൾ എല്ലാം സാധിക്കുന്നതിന്നു ഉയൎത്തെഴുന്നേററവനായ മ്ശീഹാ മുഖാന്തരം കഴിയുമെന്നു ക്രിസ്ത്യാനി അറിയുകയും വിശ്വസിക്കുകയും ചെയ്യുന്നു. "താൻ തിരുമനസ്സായപ്രകാരം മൂന്നാംദിവസം ഉയൎത്തെഴുന്നേററു സ്വൎഗ്ഗത്തിലേക്കു കരേറി പിതാവിന്റെ വലത്തുഭാഗത്തു ഇരുന്നു എന്നു ഞാൻ വിശ്വസിക്കുന്നു" എന്നു അവൻ ദിവസംതോറും ഏററുപറയുന്നു. പുനരുത്ഥാനം ചെയ്തവനായ മ്ശീഹായിൽ വിശ്വസിക്കുന്നതു ക്രിസ്തീയ ജീവിതത്തിന്നു അത്യന്താപേക്ഷിതമാണ്. പാപത്തേയും മരണത്തേയും ജയിച്ച് ഉയൎത്തെഴ

നേതാവനായ മ്ശിഹായുടെ സഹായവും സഹകരണവും ക്രിസ്തീയജീവിതത്തിൽ എത്രമാത്രം പ്രധാനമാണെന്നു പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ.

ഉയർത്തെഴുന്നേല്പിൽ വിശ്വസിക്കുന്നവനായ ക്രിസ്ത്യാനിയുടെ പ്രാർത്ഥന ജീവനുള്ള പ്രാർത്ഥനയാണ്. ക്രിസ്തീയജീവിതത്തിന്റെ ഓരോ ഘട്ടങ്ങളിലും അവനെ മുൻപോട്ടു നടത്തിക്കയും പരീക്ഷാദിവസങ്ങളിൽ അവനു കാവലായിരുന്ന് ബലപ്പെടുത്തുകയും ചെയ്യുന്നതു മനുഷ്യായുസിൽ പാപത്തേയും മരണത്തേയും ജയിച്ചവനായ കർത്താവാണെന്നുള്ള ബോധം അവന് ആധാരമാണ്.

---

## നീ ആരു?.

(യോഹ. ൧: ൧൯)

മേൽകാണുന്ന രണ്ടു വാക്കുകളിൽ അടങ്ങിയിരിക്കുന്നതുപോലെ ഇത്ര പ്രധാനവും ഉത്തരം കൊടുക്കുന്നതിനു പ്രയാസവും ആയിട്ടുള്ള ഒരു ചോദ്യം ഇല്ലെന്നുതന്നെ പറയാം. ഇതു ചോദിക്കുന്നതിനുമുമ്പു നിന്നെക്കുറിച്ചു നീ ഒന്നുംതന്നെ അറിയാതെ അത്രെ ഇരിക്കുന്നതു. വായനക്കാരാ! നിന്നോടുതന്നെ ഈ വിലയേറിയ ചോദ്യം ചോദിക്കുക. നീ ആരാണ്? പ്രത്യേകത, ബഹുമാനം ഇവയെ വ്യർത്ഥമായി സ്നേഹിക്കുന്നവരും ആഡംബരങ്ങളെക്കുറിച്ചു ഘോഷിക്കുന്നവരും സുഖാനുഭവങ്ങളെ അന്വേഷിക്കുന്നവരും സ്വയത്തിനു അടിമകളായവരും ധനാരാധകന്മാരും ആയി തങ്ങളെ മറ്റുള്ളവരുമായി രഹസ്യത്തിൽ താരതമ്യപ്പെടുത്തിയശേഷം തങ്ങൾക്കായി ഗുണഭാഗങ്ങളെ കല്പിക്കുന്ന അവസരത്തിൽ നിഗളത്തിനു വേല ചെയ്കയാണെന്നു മനസ്സിലാകാത്തവരും ക്രിസ്തീയതാഴ്മയുടെ പ്രാരംഭപാഠങ്ങളെപോലും വേണ്ടതുപോലെ ഗ്രഹിച്ചിട്ടില്ലാത്തവരുമായ ഓരോരുത്തരുമേ! ഈ ചോദ്യംതന്നെ നിങ്ങളോടു ചോദിപ്പിൻ. ഇതിന്റെ ഉത്തരം എന്തായിരിക്കും. ആദാമിന്റെ ഒരു സന്തതി, ഈ നികൃഷ്ടലോകത്തിലെ ഒരു അല്പകാലസ്ഥിതൻ, മരണാവകാശി. ഇവയത്രെ കിട്ടുന്ന ഉത്തരം. കുറെ കാലങ്ങൾക്കുമുമ്പു നീ ഉണ്ടായിരുന്നില്ല. കഴിഞ്ഞ അനേകതലമുറകളിലും നിന്റെ വീരകൃത്യങ്ങളും നിന്റെ ബുദ്ധിശക്തിയും നിന്റെ പേരുതന്നെയും തീരെ അറിയപ്പെട്ടിട്ടില്ല. ഇപ്പോൾ ഇല്ലാത്തവരെക്കുറിച്ചു നീ ഏതുപ്രകാരം നിർവിചാരി ആയിരിക്കുന്നുവൊ അപ്രകാരംതന്നെ നിന്നെക്കുറിച്ചു അവർ വിചാരരഹിതരായിരുന്നു. ലോകാരംഭംമുതൽ ഇതുവരെയും നീ കേട്ടിട്ടുപോലും ഇല്ലാത്ത എത്ര കോടിസംഗതികളാണ് നടന്നിട്ടുള്ളതു. നിന്റെ കൈവശംവച്ചു നീ ഇപ്പോൾ അനുഭവിക്കുന്ന സ്ഥലങ്ങൾ അന്യന്മാർ നടന്നിട്ടുള്ളതാണു. നിനക്കു ഇപ്പോൾ നല്ലപരിചയമുള്ള സ്ഥലങ്ങൾ അന്യകാലുകളാൽ ചവിട്ടപ്പെട്ടിട്ടുള്ളതാണു. നിന്റെ വാസസ്ഥലംതന്നെയും ഒരു കാലത്തു ആഭാസന്മാരുടെ കളിസ്ഥലവും മദ്യപന്മാരുടെ സങ്കേതവും ആയിരുന്നിരിക്കാം. ഇതു അവർ ചെയ്തതു നിന്നെ കബളിപ്പിച്ചിട്ടല്ല. നിന്റെ സാന്നിദ്ധ്യം അവർ ആവശ്യപ്പെട്ടിരിപ്പില്ല നിന്റെ അഭാവംകൊണ്ടു അവർ വ്യസനിച്ചിട്ടുമില്ല. കാലത്തിന്റെ ഇങ്ങിനെയുള്ള അന്തരത്തിൽ യാദൃശ്ചികമായിട്ടു, ചിലർ ഉന്നതകുലത്തിലും, മറ്റുചിലർ താഴ്ന്നകുലത്തിലും ചിലർ ഭംഗിയുള്ള പ്രപഞ്ചോല്പന്നങ്ങളുടെ അംഗങ്ങളായിട്ടും മറ്റുചിലർ വിരൂപവിഹീനങ്ങളുടെ ഭാഗഭാക്കുകളായിട്ടും ലോകത്തിൽ ജനിച്ചിരിക്കുന്നു. നിന്റെ ഉത്ഭവത്തെ സംബന്ധിച്ചു നമുക്കു ഒന്നു ചിന്തിക്കാം. ഒൻപതുമാസകാലം നീ നിന്റെ മാതാവിന്റെ ഗർഭപാത്രത്തിൽ ഇരുന്നു നിന്നെക്കുറിച്ചുതന്നെ ഒന്നും അറിയാത്തവനായി ജനിച്ചു. കരഞ്ഞുകൊണ്ടും തന്നത്താൻ ഒന്നും ചെയ്വാൻ വഹിയാത്തവനായിട്ടും അത്രെ സ്ത്രീകളിൽനിന്നു ജനിച്ചവരുടെകൂട്ടത്തിലേക്കു നീ വന്നതു. ശൈശവാവസ്ഥയ്ക്കു വേണ്ടതായ ശുശ്രൂഷകളൊന്നും ചെയ്യിരുന്നില്ലെങ്കിൽ നീ മരിച്ചുപോകുമായിരുന്നു. ധനവാന്റെയും, സാധുവിന്റെയും, പണ്ഡിതന്റെയും, പാമരന്റെയും, രാജാവിന്റെയും പ്രജയുടെയും ഉത്ഭവചരിത്രം ഇതുതന്നെ. ജനനാനന്തരം അനേക മാ

റങ്ങൾ സംഭവിക്കുന്നുണ്ടു. എല്ലാവരുടെയും ആദ്യാവസാനം ഒന്നുതന്നെ. വി: യോബ്ബ് എന്തുപറയുന്നു "നഗ്നനായി ഞാൻ എന്റെ മാതാവിന്റെ ഗർഭത്തിൽ നിന്നു പുറപ്പെട്ടിരിക്കുന്നു. നഗ്നനായി ഞാൻ തിരികെ പോകയും ചെയ്യും" ഈ അല്പകാലസ്ഥിതനായിരിക്കുന്ന കുഞ്ഞിന്റെ ചരിത്രത്തെ നമുക്കു പിന്തുടരാം. കുഞ്ഞായിട്ടു നിസ്സഹായനായിട്ടു, അജ്ഞനായിട്ടു, വ്യാമോഹങ്ങൾക്കു വഴിപ്പെടാത്തവനായിട്ടു നാം അവനെ വിട്ടിട്ടുണ്ടല്ലോ. എന്നാൽ ഇപ്പോഴത്തെ അവന്റെ അവസ്ഥ എന്തു? നിഗളത്താൽ പൊങ്ങിയവനായിട്ടും സ്വല്പമായ ആക്ഷേപത്തിൽ കുപിതനായിട്ടും വിപരീതാഭിപ്രായത്തിൽ നീരസനായിട്ടും, ധനം, ശക്തി, ബുദ്ധിശക്തി, സൌന്ദര്യം ആദിയായി താൻ ശ്രേഷ്ഠമെന്നു നടിക്കുന്ന ഏതെങ്കിലും യോഗ്യതകളിൽ ജയംകൊള്ളുന്നവനായിട്ടുമത്രെ അവനെ നാം കാണുന്നതു. അവനെ ഇതിൽനിന്നു മോചിപ്പിക്കുന്നതിനും അവന്റെ വാസ്തവാവസ്ഥ വെളിപ്പെടുത്തി കാണിക്കുന്നതിനുംവേണ്ടി അവനോടുതന്നെ, അഥവാ വായനക്കാരാ! നിന്നോടുതന്നെ അല്പകാലസ്ഥിതനായ "നീ ആരാകുന്നു"? എന്നുള്ള ഈ വലിയ ചോദ്യത്തെ ചോദിച്ചുകൊള്ളുന്നു. നശ്വരമായ ഒരു സൃഷ്ടി, ഒരു അണുപ്രായമായ കൃമി, നിസ്സാരമായ ഒരു പുഴു, സൃഷ്ടിയിൽ അല്പീയസ്തരമായ ഒരു അണു, ഇതല്ലാതെ മറെറന്താണു. നീ വസിക്കുന്ന ഈ ഭൂമിതന്നെയും ബ്രഹ്മാണ്ഡത്തിൽ ഒരു സൂചികുത്തുപാടുസ്ഥലം മാത്രമെയുള്ളു. ഈ ഗോളം ഇത്ര ചെറുതായിരുന്നിട്ടും നിന്റെ പേരുകൊണ്ടൊ? നിന്റെ ധീരകൃത്യങ്ങൾകൊണ്ടൊ അതിനെ നിറെപ്പാൻ നിനക്കു ശക്തിയില്ല. നിന്നെപ്പോലെ നിസ്സാരന്മാരും കൃമിപ്രായന്മാരും ആയ ബഹുക്കളുടെ ഇടയിൽപോലും നിന്റെ ശ്രമങ്ങളും വീര്യപരാക്രമങ്ങളും എന്നുവേണ്ടാ നിന്റെ പേരുതന്നെയും എത്തീട്ടില്ല. ഒരു മനുഷ്യൻ എത്രതന്നെ കീർത്തിമാനായിരുന്നാലും എല്ലാലോകവും അവനെ അറിയുന്നില്ല. അവന്റെ ജനനത്തിൽ അവർ സന്തോഷിക്കയാകട്ടെ അവന്റെ മരണത്തിൽ അവർ ദുഃഖിക്കയാകട്ടെ ചെയ്യുന്നില്ല. അവന്റെ ഏതുതരവീരകൃത്യങ്ങളെയും പുരാതനസംഭവങ്ങളെപോലെ നാം അഗണ്യമാക്കുന്നു. ഈ പരിമിതമായ ലോകത്തിൽ നമ്മുടെ പരിചിതന്മാരിൽതന്നെ എത്രപേർ നമ്മെ ആക്ഷേപിക്കുകയും നിന്ദിക്കുകയും വെറുക്കുകയും ചെയ്യുന്നു. നീ കേമൻ എന്നു നീതന്നെ വിചാരിക്കുന്നു. മനുഷ്യർ അനുഭവിക്കേണ്ട കഷ്ടനഷ്ടങ്ങളെക്കുറിച്ചു ഒരു വിശുദ്ധൻ താഴെ കാണുന്നപ്രകാരം പറയുന്നു. "തങ്ങളുടെ മാതാവിന്റെ ഗർഭത്തിൽനിന്നു പുറപ്പെട്ടതുമുതൽ ശവക്കുഴിവരെക്കും ആദാമിന്റെ എല്ലാ സന്തതികൾക്കും വലിയ കഷ്ടതയും ഭാരമേറിയ നുകവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അവരുടെ ഹൃദയം അവരുടെ അവസാനത്തേയും വരുവാനുള്ള സംഗതികളെയുംകുറിച്ചുള്ള ആലോചന, ഭയം, മററുവിചാരങ്ങൾ ഇവകൊണ്ടു നിറഞ്ഞിരിക്കുന്നു. രാജാവുതുടങ്ങി പറയൻവരെക്കും ധനവാൻ തുടങ്ങി ദരിദ്രൻവരെക്കും ഒരുപോലെ കോപം, അസൂയ, വ്യസനം സമാധാനം ഇല്ലായ്മ, മരണഭയം, തുടരെയുള്ള ശണ്ഠകൾ, ഇവയ്ക്കു അധീനന്മാരായിരിക്കുന്നു.

അലങ്കാരമേറിയ വസ്ത്രങ്ങൾ ധരിച്ചു ഉല്ലാസത്തിനു ദാസ്യവേല ചെയ്യുന്ന ഒരു സ്ത്രീയോടും ഈ ചോദ്യം ചോദിക്കാം. ഒരു സ്ത്രീ എത്രതന്നെ സുന്ദരിയായിരുന്നാലും അവളും ഈ അല്പകാലസ്ഥിതന്മാരിൽ ഒന്നായി എണ്ണപ്പെട്ടിരിക്കുന്നു. അവൾക്കു വളരെ വിലപിടിച്ചതായ ആഭരണങ്ങളൊ പട്ടുവസ്ത്രങ്ങളൊ ഉണ്ടായിരുന്നാൽതന്നെയും അവൾ വയലിലെ പുഷ്പങ്ങൾപോലെയും വൃക്ഷങ്ങളിൽ അലഞ്ഞുനടക്കുന്ന പക്ഷികൾപോലെയും ആകുന്നു. മേൽപറഞ്ഞ വസ്ത്രങ്ങളൊ ആഭരണങ്ങളൊ അവളുടെ വകയല്ല പിന്നെയൊ ഓരൊ ജന്തുക്കളുടെയും പട്ടുനൂൽപുഴുക്കളുടെയും ഭൂമിയിൽനിന്നു എടുക്കപ്പെട്ട മററുസാധനങ്ങളുടെയും അത്രെ. അവളുടെ ആകൃതിയിലൊ പ്രകൃതിയിലൊ അവൾക്കു കർത്തവ്യം ചെയ്വാൻ കഴികയില്ല. കുറെ നാളുകൾ കഴിയുമ്പോൾ പെട്ടന്നു അവൾ മരിച്ചില്ലെങ്കിൽ ഒരിക്കൽ അനുരാഗപാത്രമായിരുന്നവൾ ജര, നര, രോഗം, അവശത, ബലഹീനത ഇവകൾക്കു പാത്രീഭവിക്കുന്നു. ഹേ! സ്ത്രീ! ഇതിനാൽ നീയും ഒരു നിസ്സാരയും കൃമിയും അത്രെ.

സമസ്തേഷ്ടങ്ങൾ അസൂയാപാത്രമായി, സംഖ്യാതീതധനത്തെആർജ്ജിച്ചു കെങ്കേമന്മാരായ രാജാക്കന്മാരെക്കൂടി വിറപ്പിക്കത്തക്ക അവസ്ഥയിൽ എത്തിയിരിക്കുന്ന

(ഊഹത്തിൽമാത്രം ഭാഗ്യവാനായ) ധനവാൻ ആണ ഇനി വരുന്നതു. ഹേ! കുബേരാ നീ ആരാണ? ഭൂമിയിലെ ഒരു കൃമി, വ്യസനത്തിന്റെയും കഷ്ടാരിഷ്ടതകളുടെയും സന്തതി, നിനക്കു ഈ ധനങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും നീ രോഗക്കിടക്കയിൽ കിടന്നു വേദന അനുഭവിക്കേണ്ടിവരുന്നല്ലൊ. നീ സുഖമായിരിക്കുമ്പോൾതന്നെയാണെങ്കിലും നീ അനുഭവിക്കുന്ന കഷ്ടതകൾ ഒട്ടുംതന്നെ ചില്ലറയല്ല. നീ പലിശക്കു കൊടുത്തതൊ ബാങ്കിൽ ഇട്ടതൊ ആയ പണം കിട്ടുകയില്ലെന്നും ഇന്ന സംഗതി ഏതുപ്രകാരമാണ നടത്തേണ്ടതെന്നും നിന്റെപെട്ടിയിൽ നിക്ഷേപിച്ചിരിക്കുന്നധനം ചോരന്മാർ അപഹരിച്ചേക്കുമെന്നുംമറ്റും ഉള്ള വിചാരങ്ങൾ നിനക്കു സുഖത്തെയൊ രാത്രിയിൽ നിദ്രയേയൊ തരുന്നില്ല. ധനവാന്റെ ഞെരുക്കങ്ങൾ ലൌകികമായിതന്നെ വളരെ ആകുന്നു. ഹാ! നിന്റെ വേലക്കാരനല്ലൊ നിന്നെക്കാൾ സുഖം അനുഭവിക്കുന്നതു. നിന്നോടു ഭിക്ഷയാചിക്കുന്നവൻ നിന്നെക്കാൾ സുഖിമാനാണ. നിനക്കൊ മനഃസ്സമാധാനം ഇല്ല. അവന്ന മനോസുഖമുണ്ടു. നീ ആരാധിക്കുന്ന ധനംകൊണ്ടു നിനക്കു എന്തു ചെയ്വാൻ കഴിയും. നീ വളരെ കഷ്ടപ്പെട്ടു സമ്പാദിച്ചപണം നിന്റെ മരണവേദനയിൽനിന്നു നിന്നെ രക്ഷിക്കുന്നില്ല. നീ കൂട്ടിവച്ചിട്ടുള്ള സീമാതീതമായധനത്തിനു മരണത്തെ തടുക്കുന്നതിനു കഴികയില്ല. നേരെമറിച്ചു അതു നിന്നെ വ്യസനിപ്പിക്കുന്നു. നിന്റെ അവകാശികൾ എല്ലാം നിന്റെ ശവകുടീരംവരെവന്നു നിന്നെ അയച്ചതിന്റെ ശേഷം നിന്റെ സമ്പാദ്യം മുഴുവനും നാനാവിധമാക്കുന്നു. മഹാനായ ഒരാൾ അറിയപ്പെട്ടിട്ടുള്ള സകല രാജ്യങ്ങളും പിടിച്ചടക്കി ഒരു വലിയ ചക്രവർത്തിയായി മരിച്ചു. അദ്ദേഹത്തിന്റെ ശേഷിപ്പു സംസ്കാരത്തിന്നായി കൊണ്ടുപോയപ്പോൾ ആ വീരന്റെ രണ്ടു കൈകളും അദ്ദേഹത്തിന്റെ ആജ്ഞാനുസരണം ശവമഞ്ചത്തിന്നുപുറത്തു ഇട്ടിരുന്നു. ഇതു താൻ ഒന്നും കൊണ്ടുപോകുന്നില്ലെന്നു കാണിപ്പാനായിരുന്നു. ഇപ്രകാരം നീയും ഒന്നും അപ്പോൾ കൊണ്ടുപോകുന്നില്ല. കർത്താവു എന്തു പറയുന്നു സമ്പന്നൻ സ്വർഗ്ഗരാജ്യത്തിലേക്കു കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിയുടെ കുഴയിൽക്കൂടെ കടക്കുന്നതു എളുപ്പമാകുന്നു. ഇനി നമുക്കു ജ്ഞാനിയുടെ അടുക്കലേക്കു പോകാം. ജ്ഞാനത്തിനു സീമയില്ല, അതു ശാഖോപശാഖകളായി ലോകത്തിൽ സ്ഥിതി ചെയ്യുന്നു. ഈ ജ്ഞാനം ഒക്കയും ഒരുത്തനാൽ സമ്പാദിക്കപ്പെടുവാൻ കഴികയില്ല എങ്കിലും നമുക്കു ഇങ്ങിനെയുള്ള ഒരു ജ്ഞാനിയോടുതന്നെ ഈ ചോദ്യം ചോദിക്കാം. ഹേ! ജ്ഞാനി നീ ആരാണു? ഹാ! നിന്റെ ജ്ഞാനം എന്തു? നിന്റെ മനസ്സുതന്നെ എത്ര ചെറുതു. നിനക്കു ഏതെല്ലാംവിധം ജ്ഞാനം ഉണ്ടായിരുന്നാലും നിനക്കു എന്തു ചെയ്വാൻ കഴിയും? "നിനക്കു നിന്റെ നീളത്തിൽ ഒരു മുഴം കൂട്ടുന്നതിനു കഴികയില്ല" എന്നു രക്ഷകൻ പറയുന്നു. ഒരുത്തൻ എത്രതന്നെ ജ്ഞാനി ആയിരുന്നാലും സൂക്ഷ്മദൃഷ്ട്യാ ആലോചിക്കുന്നപക്ഷം അവനും ഒരു നിസ്സാരനും കൃമിയും അത്രെ. ഇപ്രകാരം നമ്മുടെ കുഞ്ഞു ഒരു പുരുഷനായി അവന്റെ ആന്തരങ്ങളും ആശകളും കഠിനപ്രയത്നങ്ങളും എല്ലാം അവനെപോലെ തന്നെ വ്യർത്ഥമാണ. നമ്മുടെ ലൌകികമായ എല്ലാവേലകളും അവസാനത്തിൽ വ്യർത്ഥമാണെന്നു പ്രസംഗക്കാരനും പറയുന്നു.

ഇങ്ങിനെ ഏതുവിധത്തിലെങ്കിലും നമ്മുടെ ജീവിതം കഴിച്ചുകൂട്ടി അവസാനം "നീ ആരു? എന്നു നമുക്കു ചോദിക്കാം. ഒരു ജീവനില്ലാത്ത ശവം. ചിതലിനുള്ള ആഹാരം, പൊടിയുടെ ഒരു സഞ്ചയം, ഒടുവിൽ എന്തു സംഭവിക്കുന്നു നീ ശവക്കുഴിയിലേക്കു ഇറങ്ങുന്നു, നിനക്കുവേണ്ടി വിലപിക്കുന്നവർ തെരുവീഥികളിൽക്കൂടി പോകുന്നു. നിന്റെ ഭവനം ശവക്കുഴി, നീ ഒരു ധനവാനൊ. പാവപ്പെട്ടവനൊ, രാജാവൊ പ്രജയൊ ആരുതന്നെ ആയിരുന്നാലും നിനക്കു ആറടി ഭൂമി ശേഷിക്കുന്നു. നിന്റെ മരണാനന്തരമുള്ള സ്ഥിതി എന്തു? നിന്നെ ആരും വകവയ്ക്കുന്നില്ല. നിന്റെ മീതെ കാട്ടുവൃക്ഷങ്ങൾ വളരുന്നു. നീ ഒരു അസ്ഥിക്കൂട്ടംമാത്രം. നിന്റെ ആത്മാവു ഇപ്പോൾ ഏതവസ്ഥയിൽ ഇരിക്കുന്നുയെന്നുള്ളതാണ ഇനി ആലോചിക്കപ്പെടേണ്ടവിഷയം.

(തുടരും.)

## പത്രോസിന്റെ ഉപേക്ഷ.

(തുടൎച്ച.)

പരിശുദ്ധവസ്തുക്കളെ നിന്ദ്യമായും സാധാരണയായും വിചാരിക്കുന്നതിനു പഠിച്ചിരിക്കുന്നു. ശമുവേൽ ബാല്യം മുതൽതന്നെ ഒരിക്കലും ദൈവത്തിൽനിന്നു ഇതരനായിഭവിക്കയൊ തന്റെകൃപയിൽനിന്നു വീഴുകയൊചെയ്യാതെ എപ്പോഴും തന്നെ സേവിച്ച ഒരു ഭക്തനായിരുന്നു. നമ്മുടെ കൎത്താവിന്റെ ഉപമയിലെ ചുങ്കക്കാരനേയും പ്രീശനെയും നോക്കുന്നു എങ്കിൽ ഇപ്രകാരംതന്നെ തെളിയുന്നു. അഭക്തിയായും വിനയംക്രൂടാതെയും ഗൌരവമായും നിഗളമായും അവൻ അവനെത്തന്നെ ഗണിക്കയും ചുങ്കക്കാരനെ പരിഹസിക്കയും ചെയ്യു. ചുങ്കക്കാരൻ എന്തു ചെയ്യു എന്നു നോക്കുക. അവൻ ഭയന്നു ദൂരവെനിന്നും തന്റെ കണ്ണുകൾ ഉയൎത്തുന്നതിനു പോലും ധൈൎയ്യമില്ലാതെയും അവന്റെ മാൎവ്വിൽ കൈകളെ അടിച്ചുകൊണ്ടു ചുരുക്കമായി പറയുന്നു. “ദൈവമെ മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ”

സാധുവായ പത്രോസ രണ്ടാമതും ഒരു വേലക്കാരത്തിയുടെ ഭീഷണിക്കിരയായി ഭവിക്കുന്നു. സ്ത്രീകളുടെ മൃദുവായ വാക്കുകളോ മുള്ളുവാക്കുകളൊ എത്ര ശക്തിമത്തന്മാരെപോലും വീഴിക്കുന്നതാകുന്നു. പത്രോസ് ആണയോടുക്രൂടി മറുത്തു പറഞ്ഞതിന്റെശേഷം വീണ്ടും തീയുടെ അടുക്കലേക്കു പോകുന്നു. എത്ര വേഗം ഭാവം വ്യത്യാസപ്പെട്ടു സഹനശക്തി അശേഷം നശിച്ചു. അന്യോന്യവിരുദ്ധങ്ങളായ വികാരങ്ങളുള്ളിൽകടന്നു. മൌനമായിരിപ്പാൻ ശക്തിയില്ലാ വേറൊരു പ്രകാരം നടിച്ചു സംശയനിവൃത്തിക്കായി ഉച്ചത്തിൽ സംസാരിപ്പാൻ തുടങ്ങി. അവന്റെ അകാരണമായ സംസാരവും വചനാരീതിവ്യത്യാസവുംകൊണ്ടു അടുക്കൽ ഇരുന്നവർ അവനെ പ്രത്യേകം സൂക്ഷിക്കുന്നതിനിടയായി. തോട്ടത്തിൽവച്ചു അവൻ ചെവി അറുത്തിട്ടുള്ള മല്ക്കൂസിന്റെ ഒരു ചാൎച്ചക്കാരൻ അവനെ പിടിക്രൂടി അവന്റെ നാഗരീകത്വശൂന്യമായ പദങ്ങളും ഗലിലിയാദേശക്കാരുടെ ഉച്ചാരണങ്ങളും മറ്റുള്ളവരുടെ സംശയത്തെ വൎദ്ധിപ്പിച്ചു. രാത്രിയിലെ നേരമ്പോക്കിനു ഇതു നല്ലതെന്നു വിചാരിച്ചു അവൻ ആരെന്നുള്ളതിനെപ്പറ്റി സംസാരവും ആയി. പത്രോസിനു നിലയില്ലാ. റോമയിലെ മൃഗയുദ്ധത്തിൽ നാലുഭാഗവും എതിരിടുന്ന ഒരു കാളയെപ്പോലെ അവൻ കോപംകൊണ്ടും ഭയംകൊണ്ടും ലജ്ജകൊണ്ടും വിചാരശൂന്യമായി ആണയിടുന്നതിനും ശപിക്കുന്നതിനും തുടങ്ങി.

ഗലിലിയാകടൽപുറത്തു ബാല്യകാലത്തിൽ അഭ്യസിച്ചിരുന്നതും അനേക ദിവസങ്ങളായി ഉപയോഗിക്കാതിരുന്നതും ആയ വാക്കുകൾ പത്രോസിൽനിന്നും താനെതന്നെ ഇറങ്ങിവരുന്നു. കണക്കില്ലാതെ ആണയിടുകയും ശപിക്കയും താൻ പായുന്നതായ കാൎയ്യങ്ങളെ കഴിയുന്നതും ഉറപ്പിച്ചുപറകയും ചെയ്യുന്നതു തന്റെ ബാല്യകാലത്തെ സ്വഭാവമായിരുന്നു ഇതും പാപമാണ്. അനേകവൎഷങ്ങൾകൊണ്ടു ക്രമശ, ക്രമശ, കൃശിക്കേണ്ടതായ പാപങ്ങൾ ഉണ്ടു. മനസ്സുതിരിയുന്നസമയം ഒന്നാകെ ഉപേക്ഷിക്കാവുന്ന പാപങ്ങളും ഉണ്ടു. പത്രോസ് തന്റെ മനസ്സുതിരിവിൽ ഇങ്ങിനെയുള്ള പാപങ്ങളെ എല്ലാം കൃശിച്ചു അവയെകൊന്നു അടക്കി എങ്കിലും ഭയങ്കരമായ സമയത്തിൽ അവയെല്ലാം പെട്ടന്നു ജീവനുണ്ടായി ഫലം കായിക്കുന്നു. പാപംചെയ്തു പരിചയിച്ചുപോയ ഒരാളിനു ആ പാപത്തെ പെട്ടന്നുപേക്ഷിപ്പാൻ സാധിക്കയില്ലാ. പാപത്തെ ഉപേക്ഷിച്ചു ആ പാപസ്വഭാവംപോലും തന്നിൽ ഇല്ലാ എന്നു തോന്നിയിരുന്നാലും ചില അവസരങ്ങളിൽ പാപം ജീവിച്ചുവരുന്നതായികാണാവുന്നതാണ്. പത്രോസ്, മിശിഹായുടെ ശിഷ്യനല്ലാഎന്നു തെളിയിക്കുന്നതിനു വേറെ മാൎഗ്ഗമൊന്നും കണ്ടില്ലാ. അവർ അവന്റെ വചനത്തെ വിശ്വസിച്ചില്ലങ്കിലും അവന്റെ പാപത്തെക്കുറിച്ചു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. എന്തെന്നാൽ യേശുവിന്റെ ശിഷ്യന്മാരിൽ ആരും ഇങ്ങിനെ പാപം ചെയ്തുയില്ല. അവന്റെ പ്രവൃത്തിയും വചനവും നിമിത്തം ഇന്നും സത്യക്രിസ്ത്യാനികളെ അറിയാവുന്നതാണ്. അതുകൊണ്ടു യേശുവിന്റെ ശിഷ്യന്മാൎക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ യാതൊന്നുമില്ലാത്ത ഇവൻ ന്യായക്കാരനോടുക്രൂടി പങ്കില്ലാത്തവൻ ആയിരുന്നേക്കാമെന്നു അവർ സംശയിച്ചു.

ഇങ്ങിനെ പത്രോസു കഠിനമായി ശാസിക്കപ്പെട്ടപ്പോൾ പെട്ടന്ന അവരുടെ എല്ലാവരുടെയും കണ്ണുകൾ വേറൊരു കാൎയ്യത്തിൽ ആകർഷിക്കപ്പെട്ടു. യേശുവിനെ തന്റെ ശത്രുക്കൾ അവരുടെ ഇഷ്ടപ്രകാരം വിധിച്ചതിന്റെശേഷം മൂന്ന മണിക്കൂറുനേരത്തേക്കു സൂക്ഷിക്കേണ്ടതിന്നായി കാരാഗ്രഹത്തിലേക്കു ഇട്ടിച്ചും പരിഹസിച്ചുംകൊണ്ടു മുററത്തുകൂടെകൊണ്ടുപോകുന്നതായ ഒരു യാത്രയാണ, പെട്ടന്നനടന്നതു. യേശു മുറിയിൽനിന്നും പുറത്തേക്കു കാലു വയ്ക്കുമ്പോൾ തന്റെ ശിഷ്യന്റെ ശബ്ദം ചെവികളിൽ എത്തി. മൎമ്മഭേദകമായ ഈ ശബ്ദം വന്നതായ മാൎഗ്ഗേ താൻ ഒന്ന നോക്കി. ഈ സമയംതന്നെ പത്രോസും തിരിഞ്ഞുനോക്കുമ്പോൾ അവന്റെ കണ്ണുകൾ മിശിഹായുടെ മുഖത്തെ സ്പഷ്ടമായി വീക്ഷിച്ചു. നമ്മുടെ കത്താവു സംസാരിച്ചില്ലാ. എന്തുകൊണ്ടെന്നാൽ ഒററശബ്ദമൊ ആംഗികമൊ തന്റെ ശിഷ്യനെ വെളിപ്പെടുത്തുന്നതിനു മതിയായിരുന്നു. തനിക്കു താമസിക്കുന്നതിനവസരമില്ലാ. പട്ടാളക്കാർ തന്നെ ധൃതിയായികൊണ്ടുപോയിരുന്നു. എന്നാൽ പരസ്പരം കണ്ണുകൾ വീക്ഷിച്ചതായ സമയം ആത്മാവു ആത്മാവിനെക്കണ്ടു.

മിശിഹായുടെ ആ നോട്ടത്തിൽ എന്താകുന്ന അടങ്ങിയിരുന്നതു എന്നു ആൎക്കു പറയാം. ഒററ നോട്ടത്തിൽ ലോകം മുഴുവനും അടങ്ങിയിരിക്കാം. വാചാലതയോടുകൂടി ചെയ്യുന്ന അനേകം ഗൌരവതരങ്ങളായ പ്രസംഗങ്ങളെക്കാൾ മൌനമായ ഒരു നോട്ടം ചിലപ്പോൾ പ്രവൃത്തിക്കും അവൎണ്ണനീയങ്ങളായ അനേകസംഗതികളെ അതു വെളിപ്പെടുത്തുന്നു. രാത്രിയിലെ ഉറക്കമൊഴിച്ചിൽകൊണ്ടും പല വിധമായ ദണ്ഡനങ്ങൾകൊണ്ടും ക്ഷീണിച്ചു പാരവശ്യത്തോടുകൂടി തന്റെ പ്രിയ ശിഷ്യനോട്, പത്രോസേ സന്ധ്യയിൽ ഞാൻ നിന്റെപാദങ്ങളെ കഴുകിയില്ലയോ എന്റെ തല അവസാനമായി അതിന്മേൽ അടിച്ചു തകൎപ്പാനായിട്ടുള്ള വെറും പാറയാകുന്നുവോ നീ. കോഴികൂകുന്നതിനെ കേട്ടുകൊൾക. "ഞാൻ ഇവനെ അറിയുന്നു. ഇവനെ വെട്ടിപ്പാകണമെ" എന്ന പിതാവിന്റെ അടുക്കൽ നിനക്കുവേണ്ടി പ്രാൎത്ഥിക്കുന്നതുകൊണ്ടു നീ തള്ളപ്പെടാതെയിരിപ്പാനായിട്ടു അനുതപിച്ചുകൊള്ളുക എന്ന പറയുന്നതായ നോട്ടംമാത്രം ആയിരുന്നു.

പാപം പലപ്പോഴും ഒരുവക താല്ക്കാലികഭ്രാന്താണ. പത്രോസിനെസംബന്ധിച്ചു അതു നിശ്ചയമായിട്ടും അങ്ങിനെയാണ്. അവൻ ചെയ്യുന്നതു ഇന്നതെന്നറിവാൻ പാടില്ലാത്തവണ്ണം പത്രോസ് ഭയാകുലനായിഭവിച്ചു. എന്നാൽ മിശിഹാ ഒരു നോട്ടംകൊണ്ടു അവനെ പൂൎവ്വസ്ഥിതിയിലേക്കുവരുത്തി. അപ്പോൾ അവൻ ചെയ്യേണ്ടതായ സംഗതിക്കു ബദ്ധപ്പെട്ടു. അവന്റെഗതിക്കു യാതൊരു തടസ്സവും ഇവിടെ കാണുന്നില്ലാ. അവൻ വേലക്കാരത്തിയേയും അവളുടെ കൂട്ടുകാരേയും വാതിലിനേയും പെട്ടന്ന കടക്കുന്നു. അവൻ പുറത്തേക്കുപോയി കരഞ്ഞുകൊണ്ടു "എന്റെ ഗുരുവേ ഞാൻ നിന്റെ ശിഷ്യനാകകൊണ്ടു ഇനിക്കു തുറന്നുതരിക. സ്വൎഗ്ഗരാജ്യത്തിന്റെ താക്കോലുകളെ ഞാൻ നശിപ്പിച്ചിരിക്കകൊണ്ടു ആകാശവും ഭൂമിയും എന്നെക്കുറിച്ചു വിലപിക്കുന്നു. എന്നിപ്രകാരം പറയുന്നതിനെ ഒരിക്കലും കത്താവു തള്ളികളഞ്ഞില്ലാ. പരീക്ഷയുടെ കണികൾ വെറും മായകാഴ്ചയാണ. ആത്മികകാൎയ്യത്തിൽ ധൈൎയ്യസമേതം പ്രവൃത്തിക്കുന്ന ഒരുവനു യാതൊരു തടസ്സവും വരുന്നതല്ലാ. കത്താവിന്റെ നോട്ടം പത്രോസ് അതിൽകൂടി നോക്കിയപ്പോൾ അവനെത്തന്നെ കണ്ടതായ ഒരു കണ്ണാടി ആയിരുന്നു. യേശു അവനെക്കുറിച്ചു വിചാരിച്ചതെല്ലാം അവൻ ഓൎത്തു. പഴയകാൎയ്യങ്ങൾ പെട്ടന്ന അവന്റെ മുമ്പാകെ വെളിപ്പെട്ടുകാണുന്നു. ഒരിക്കലും മറക്കാൻ പാടില്ലാത്തതായ അവസരത്തിൽ മിശിഹായെ ഏററുപറകയും അവൻ ഹൃദയപൂൎവ്വമായി അഭിനന്ദിക്കപ്പെടുകയും ചെയ്തു. സ്വല്പസമയംകൊണ്ടു ഒരിക്കലും തന്റെ ഗുരുവിനെ ഉപേക്ഷിക്കയില്ലാ എന്ന മററുള്ള ശിഷ്യന്മാരെക്കാൾ അധികമായി ശപഥം ചെയ്തവൻ അവൻ ആയിരുന്നു. എന്നാൽ അത്യാവശ്യം നേരിട്ടപ്പോൾ തന്നെ ഉപേക്ഷിക്കുകയും തന്നിമിത്തം തന്റെ ചങ്കുകുത്തിത്തുളയ്ക്കുകയും ചെയ്തതായി അവൻ കണ്ടു. തന്റെ ശത്രുക്കളുടെ ഇടയിൽ അവരെപ്പോലെ ആണയിടുകയും ശപിക്കയും തന്റെ പരിശുദ്ധതിരുനാമത്തെ ചവിട്ടുകയും ചെയ്തു. അവന്റെ ശിഷ്യസ്ഥാനത്തെ ഉപേക്ഷിച്ചു ദൈവഭയമില്ലാത്ത അവന്റെ പ്രകൃതിയിൽ ആയിത്തീൎന്ന. അവൻ ഒരു വലിയ ദ്രോഹിയാകുന്ന ഇതെല്ലാം അത്രെ തന്റെ നോട്ടത്തിൽ ഉണ്ടായിരുന്നതു.

എന്നാൽ ഇതിൽ അനേകസംഗതികൾ ഇനിയും അടങ്ങിയിരിപ്പുണ്ടു. ആശ്ചര്യരക്ഷാകരമായ ഒരു കടാക്ഷം ആയിരുന്നു പത്രോസ് പാപം ചെയ്തതായ സ്ഥലത്തുനിന്നും പാഞ്ഞോട്ടുന്നതിനെ വല്ല സ്നേഹിതന്മാരും കണ്ടിരുന്നു എങ്കിൽ എന്തോ ഭവിഷ്യം വരുവാനിരിക്കുന്നു എന്നു വിചാരിച്ചു ഭയപ്പെട്ടുമായിരുന്നു. അവൻ എവിടെ പോകയായിരുന്നു. വളരെ നേരം കഴിയാതെ തന്നെ യഹൂദാ ചാടുവാനിരുന്ന ആ ഭയങ്കരകുഴിയിലേക്കോ? കണ്ണുകൾ തമ്മിൽ കണ്ടപ്പോൾ കോപത്തോടുകൂടിയതായ ഒരു നോട്ടം പത്രോസ് കണ്ടിരുന്നുഎങ്കിൽ ഇതുതന്നെ സംഭവിക്കുമായിരുന്നു. എന്നാൽ അവിടെ കോപത്തിന്റെ ഛായപോലും ഉണ്ടായിരുന്നില്ല. വളരെ വേദനയും നൈരാശ്യവും മാത്രമാണുണ്ടായിരുന്നതു. എന്നാൽ അപരമായി ഇതിൽ ഉണ്ടായിരിക്കുകയും മറ്റുള്ളതിനെ എല്ലാം കീഴ്പ്പെടുത്തുകയും ചെയ്തിരുന്നതു സമുദ്രത്തിന്റെ ആഴത്തിലേക്കു മുങ്ങിപ്പോകുന്ന പത്രോസിനെ രണ്ടാം പ്രാവശ്യം തന്റെ കൈ നീട്ടിപിടിച്ചു രക്ഷിക്കുന്നതിനുള്ളതായ രക്ഷിതാവിന്റെ ആഗ്രഹം ആയിരുന്നു. പെട്ടെന്നു നടന്നതായ നോട്ടത്തിൽ പത്രോസ് വിമോചനവും അവർണ്ണനീയമായ സ്നേഹവും കണ്ടു. അതിൽ അവൻ അവനെക്കണ്ടു എങ്കിൽ അതിലും അധികമായി അവന്റെ ഗുരുവിനെകണ്ടു. അവൻ ഇതിനു മുമ്പു ഒരിക്കലും കണ്ടിട്ടില്ലാത്തതായ യേശുവിന്റെ തിരുഹൃദയത്തെകണ്ടു അവൻ ആരേയാണുതള്ളിപ്പറഞ്ഞതു എന്നു ഇപ്പോഴത്രെ അറിഞ്ഞതു. അതു അവന്റെ ഹൃദയത്തെതകർത്തു സാക്ഷാൽ സങ്കടമുണ്ടാകുന്നതും ഹൃദയത്തെ തകർക്കുന്നതും ഇതാണു. നമ്മുടെ പാപം മാത്രമല്ലാ നമ്മെ ദുഃഖിപ്പിക്കേണ്ടതു. എന്നാലൊ എത്ര സ്നേഹമേറിയ ഒരു രക്ഷിതാവിനു വിരോധമായി ആകുന്നു നാം പാപം ചെയ്തു എന്നുള്ള ബോധമാണു. താൻ കരഞ്ഞു തന്റെ പാപത്തെ കഴുകിക്കളവാനല്ല എന്നാലൊ നമ്മുടെ ആത്മാക്കൾ ശക്തിപ്പെടുവാൻ തക്കവണ്ണം തൽക്കാലത്തു ഫലം ചെയ്യുന്നതിനായിട്ടാകുന്നു.

വി: പത്രോസ് വാസ്തവമായി ലോകത്തിൽ ചെയ്യേണ്ടതായ സകല പ്രവൃത്തികളുടെയും ആരംഭം ആകുന്നു ഇതു. എന്നാൽ ഇതിനെപ്പററി തൽക്കാലം ആലോചിക്കാതെ തന്റെ കഷ്ടപ്പാടിന്റെയും അതിവേദനയുടെയും ഇടയ്ക്കു തന്റെ നാമം ഉപേക്ഷിക്കമാത്രമല്ലാ ശപിക്കയും ആണയിടുകയും ചെയ്തപ്പോൾ ഇപ്രകാരമുള്ള വഞ്ചനയെപ്പററി കോപിക്കുന്നതിനുപകരം തന്റെ സകല വേദനകളെയും ദുഃഖത്തെയും വിസ്മരിച്ചു ഒരു രക്ഷിതാവിന്റെ സാക്ഷാൽ ഹൃദയത്തോടുകൂടി ഒരു നിമിഷത്തിൽ വീഴുന്ന ശിഷ്യനെ അഗാധകുഴിയിൽനിന്നും കരേററുകയും വിശ്വാസസ്ഥിരതയും സാക്ഷിയും ഉള്ള പാറയായവനെ അവൻ ഒരിക്കലും പിന്നിട്ടു വീഴാത്തതായി എന്നേക്കും അവൻ നിന്നതായ പാറമേൽ നിർത്തുകയും ചെയ്വതക്കവണ്ണം അത്ര ദയയുള്ളതും സ്നേഹംനിറഞ്ഞതുംആയ നോട്ടത്താൽ അവനെ ദർശിച്ചതായ യേശുവിനെ ശത്രുക്കൾകൊണ്ടുപോയതായ സ്ഥലത്തെ നമുക്കു അനുഗമിക്കാം.

---

## പ്രത്യാശ.

കെ. എം. കുര്യൻ.

ആത്മരക്ഷ കിട്ടണമെന്നു താല്പര്യമുള്ളവരെല്ലാവരും പ്രത്യാശയാകുന്ന സുകൃതത്തെ പരിശീലിച്ചിരിക്കേണ്ടതു അത്യാവശ്യമാണ്. പ്രത്യാശ എന്നാൽ എന്താണു? നമ്മുടെ പ്രവൃത്തികൾ ദൈവഹിതപ്രകാരമിരുന്നാൽ താൻ നമുക്കു നിത്യജീവനേയും അതു ലഭിക്കാനുള്ള മാർഗ്ഗത്തേയും നിശ്ചയമായി നൽകുമെന്നു ലവലേശം സംശയം കൂടാതെ മനസ്സിൽ ഉറയ്ക്കുന്നതിനു നമ്മെ പ്രാപ്തന്മാരാക്കിതീർക്കുന്ന സ്വഭാവാതീതമായ ദൈവദാനമത്രെ പ്രത്യാശ എന്നു പറയപ്പെടുന്നത്. പ്രത്യാശയെപ്പററിയുള്ള ഈ വിവരണത്തിൽനിന്നു മൂന്നുനാലു കാര്യങ്ങൾ നമുക്കു ഗ്രഹിക്കാം. ഒന്നാമതു പ്രത്യാശ

യാതൊരു അർഹതയൊ അവകാശമൊ കൂടാതെ ദൈവത്തിന്റെ നന്മ കൊണ്ടു മാത്രം നമുക്കു ലഭിക്കുന്ന ഒരു സൌജന്യദാനമാണ്. രണ്ടാമതു പ്രത്യാശ ഒരു സ്വഭാവാതീതദാനമാണ്. സ്വഭാവാതീതദാനമാണെന്നു പറഞ്ഞിരിക്കുന്നതു് എന്തുകൊണ്ടെന്നു അറിഞ്ഞിരിക്കേണ്ടതാണ്. ദൈവം നമുക്കു ശരീരത്തെയും ആത്മാവിനെയും തന്ന സമയം കാഴ്ച, സംസാരം മുതലായവയ്ക്കായി സ്വാഭാവികമായ ചില ശക്തികൾ ദാനം ചെയ്തിട്ടുണ്ടല്ലൊ. എന്നാൽ പ്രത്യാശ ഈ സ്വാഭാവികശക്തികളുടെ ശേഖരത്തിൽ ഉൾപ്പെട്ടതല്ല. അവയ്ക്കുമേലായി ദൈവത്തിന്റെ പ്രത്യേക കടാക്ഷംകൊണ്ടു മാത്രം ലഭിക്കുന്ന ഒരു പ്രത്യേകദാനമാണ് പ്രത്യാശ. ഇതുകൊണ്ടാണ് സ്വഭാവാതീതദാനം എന്നു അതിനെപ്പററി പറയുന്നതു്. മൂന്നാമതായി മേല്പറഞ്ഞ വിവരണത്തിൽനിന്നു പ്രത്യാശയെപ്പററി ഗ്രഹിക്കാനുള്ളതു പ്രത്യാശയുടെ ശരിയായ വിഷയമാണ്. എന്തിനെപ്പററിയാണു നമുക്കു പ്രത്യാശ ഉണ്ടായിരിക്കേണ്ടതു്? നിത്യജീവനും അതിനെ പ്രാപിക്കാനുള്ള മാർഗ്ഗവുമാണ് നമുക്കു ന്യായമായി ദൈവത്തിൽനിന്നു ആശിക്കാവുന്നതു്. ഇതിലേക്കായി നാം ദൈവത്തിൽ ശരണം വെക്കേണ്ടതു എന്തുകൊണ്ടാണെന്നും കൂടി ഗ്രഹിച്ചിരിക്കേണ്ടതാണ്. ദൈവം അത്യന്തം ഗുണവാനും അത്യന്തം ശക്തിമാനും തന്റെ വാഗ്ദാനങ്ങളെ നിറവേററുന്ന കാര്യത്തിൽ വിശ്വസ്തനുമാകയാലത്രെ.

അത്രയുമല്ല ചെയ്യണമെന്നു ദൈവം നമ്മോടു നിഷ്കർഷിക്കുന്ന കാര്യങ്ങൾ നാം ചെയ്തുകൊണ്ടിരുന്നെങ്കിൽ മാത്രമല്ലാതെ നമുക്കു ദൈവാനുഗ്രഹം ലഭിക്കുമെന്നു പ്രത്യാശയുണ്ടാക എന്നുള്ളതു അസാദ്ധ്യമാണ്. ഇപ്രകാരം നിത്യജീവൻ ലഭിക്കണമെങ്കിൽ നാം ചെയ്യേണ്ടതായി ദൈവം നിഷ്കർഷിക്കുന്ന കാര്യങ്ങൾ തന്റെ കല്പനകളെ നാം ആചരിക്കണമെന്നുള്ളതും നിത്യജീവൻ ലഭിക്കുന്നതിനു മാർഗ്ഗം എന്താണെന്നറിയണമെങ്കിൽ പ്രാർത്ഥനയും കൂദാശകളുംമൂലം ഈ അറിവിനെ ദൈവത്തിൽനിന്നു ലഭിക്കാൻ പരിശ്രമിക്കേണമെന്നുള്ളതുമാകുന്നു. രക്ഷയ്ക്കാവശ്യമായ വഴികൾ എന്നു പറഞ്ഞതു പരീക്ഷയെ ജയിക്കുന്നതിനും നമ്മുടെ വികാരങ്ങളെ നിയന്ത്രിക്കുന്നതിനും വിനയം, ക്ഷമ മുതലായ സൽഗുണങ്ങളെ പരിശീലിക്കുന്നതിനും മററുമായി ദൈവം നൽകുന്ന വിവിധകൃപകളെക്കുറിച്ചത്രെ. ഈ കൃപകൾ നിത്യജീവൻ ലഭിക്കുന്നതിന് നിശ്ചയമായി നമ്മെ സഹായിക്കുന്നവയാകകൊണ്ടു നന്മസ്വരൂപനായ ദൈവത്തിൽനിന്നു തീർച്ചയായി നമുക്കു ലഭിക്കുമെന്നു പ്രത്യാശയുണ്ടാകാൻ ന്യായമുണ്ട്. നേരെമറിച്ചു ശക്തി, ധനം, ബഹുമതി മുതലായ ഇഹലോകഗുണങ്ങൾ നമ്മുടെ ആത്മാവിനു ഉപയോഗമൊ ആവശ്യമൊ ഉണ്ടെന്നു ദൈവത്തിനു തോന്നുന്നിടത്തോളമല്ലാതെ ലഭിക്കുമെന്നു പ്രത്യാശയോടിരിപ്പാൻ നമുക്കു ന്യായമില്ല. നമ്മുടെ കർത്താവു സ്ഥാപിക്കാനിരുന്നതു ഇഹലോകരാജ്യമാണെന്നു തെററിധരിച്ചുകൊണ്ടു സെബദീപുത്രന്മാരുടെ മാതാവു അവളുടെ പുത്രന്മാരിൽ ഒരുവനെ.........വലത്തുഭാഗത്തും മററവനെ ഇടത്തുഭാഗത്തും ഇരുത്തിക്കൊള്ളണമെന്ന് അപേക്ഷിച്ച സമയം താൻ കല്പിച്ച മറുപടിയിൽനിന്നു ഇതു നമുക്കു ഗ്രഹിക്കാം. ലൌകികബഹുമാനത്തെ ഉദ്ദേശിച്ചു അവൾ ചോദിച്ച കാര്യം അവളുടെ ആഗ്രഹപ്രകാരം സാധിക്കുന്നതായാൽ നിഷ്ഫലമാണെന്നു അവൾക്കു അറിഞ്ഞുകൂടായ്കയാലാണ് ഇപ്രകാരം ചോദി

ച്ചതെന്നും നിത്യജീവൻ ലഭിക്കുന്നതിന് ഉപയോഗപ്പെടുന്ന തന്റെ കഷ്ടാനുഭവമാകുന്ന കാസായിക്കു അവർ ഓഹരിക്കാരായിതീരുമെന്നുമാണല്ലൊ താൻ കല്പിച്ച മറുപടിയുടെ സാരം. ലൌകിക ബഹുമാനത്തിനായുള്ള പ്രത്യാശ സഫലമാകുമെന്നു വിചാരിക്കാൻ ന്യായമില്ലെന്നു ഇതിൽനിന്നു നമുക്കു മനസ്സിലാക്കാം.

വിശ്വാസവും സ്നേഹവും എന്നവണ്ണംതന്നെ പ്രത്യാശയും നമ്മിൽ അങ്കുരിക്കുന്നതു മാമ്മൂദീസായിങ്കലാകുന്നു. ആത്മാവിൽ പ്രത്യാശ അഭിവൃദ്ധിപ്പെടുന്നതു പരിശീലനംമൂലവും അതിനെ പരിശീലിക്കുന്നതു മുഖ്യമായി പ്രാർത്ഥനയാലുമത്രെ. ദൈവത്തിന്റെ അളവററ ശക്തിയേയും നന്മയേയും മുൻകരുതലിനേയും കുറിച്ചും തന്റെ മനുഷ്യാവതാരത്തെയും കഷ്ടാനുഭവത്തെയുംകുറിച്ചും വേദപുസ്തകം വഴിയായി സ്നേഹപൂർവ്വം താൻ ചെയ്തിട്ടുള്ള വാഗ്ദാനങ്ങളെക്കുറിച്ചും സ്മരിക്കുന്നതും പ്രത്യാശ വർദ്ധിക്കുന്നതിനു ഉപയോഗപ്പെടും. കർത്താവു പറയുന്നു: “ആപത്തുനാളിൽ എന്നെ നോക്കിവിളിക്ക, എന്നാൽ ഞാൻ നിന്നെ വിടുവിക്കും” (൫൦-ാം മസുമൂറ, ൧൫) “യാചിപ്പീൻ, എന്നാൽ നിങ്ങൾക്കു തരപ്പെടും” (മത്താ: ൭, ൭) “യഹോവായിൽ ആശ്രയിച്ച ഒരുവനും ലജ്ജിച്ചുപോകയില്ല” (എക്കുസ്യാസ്റ്റിക്കസ്, ൨; ൧൧) അതെ വിനയത്തോടുകൂടി യാചിച്ചവരിൽ ഒരുവന്റെയെങ്കിലും പ്രാർത്ഥന ദൈവം തിരസ്കരിക്കയൊ തന്റെ ദിവ്യകരുണയിൽ ആശ്രയിച്ചവരിൽ ആരെയെങ്കിലും ത്യജിച്ചുകളകയൊ ലോകാരംഭംമുതൽ ഇതേവരെ ഉണ്ടായിട്ടില്ല.

പ്രത്യാശയെ പരിശീലിച്ചവരായി പലരുടെ കഥകൾ പഴയനിയമത്തിൽ നാം വായിക്കുന്നുണ്ട്. ഈയ്യൂബിന്റെയും, എസ്തേർരാജ്ഞിയുടേയും, യൂദീത്തിന്റെയും, ദാനിയേലിന്റെയും തീച്ചൂളയിലിടപ്പെട്ട മൂന്നു പൈതങ്ങളുടേയും കഥകൾ നല്ല ഉദാഹരണങ്ങളാണ്. എന്നാൽ “നീ വാളിനോടും കുന്തത്തോടും പരിചയോടുംകൂടെ എന്റെ അടുക്കൽ വരുന്നു; എന്നാൽ ഞാൻ നീ നിന്ദിച്ചിട്ടുള്ള ഇസ്രായേലിൻ സേനകളുടെ ദൈവമായ സൈന്യങ്ങളുടെ യഹോവായുടെ നാമത്തിൽ നിന്റെ അടുക്കൽ വരുന്നു. യഹോവാ ഇന്നു നിന്നെ എന്റെ കയ്യിലേക്കു ഏല്പിക്കും; ഞാൻ നിന്നെ കൊന്നു നിന്നിൽനിന്നു നിന്റെ തലയെ എടുത്തുകളയും; അത്രയുമല്ല ഞാൻ ഇന്നു ഫലസ്തിയരുടെ സൈന്യങ്ങളുടെ ശവങ്ങളെ ആകാശത്തിലെ പക്ഷികൾക്കും ഭൂമിയിലെ കാട്ടുമൃഗങ്ങൾക്കും കൊടുക്കും. ഇസ്രായേലിൽ ദൈവമുണ്ടെന്നു ഭൂമി ഒക്കെയും അറിയുകയും ചെയ്യും. വിശേഷിച്ചു വാളുകൊണ്ടും കുന്തംകൊണ്ടുമല്ല യഹോവാ രക്ഷ ചെയ്യുന്നതു എന്നു ഈ സംഘമെല്ലാം അറിയേണ്ടിവരും. എന്തെന്നാൽ യുദ്ധം യഹോവായിക്കുള്ളതാകുന്നു. അവൻ നിങ്ങളെ ഞങ്ങളുടെ കൈകളിലേക്കു തരികയും ചെയ്യും” എന്നു പറഞ്ഞുകൊണ്ടു മഹാ മല്ലനായ ഗോലിയാത്തിനോടു എതിരിട്ടു അവനെ കൊന്നുകളഞ്ഞ ബാലനായ ദാവീദിൽ കാണുന്ന പ്രത്യാശ വിസ്മയനീയമാണ്.

## മ്ശിഹാനുകരണം.

### അദ്ധ്യായം ൬.

(തുടൎച്ച).

൪. പരിശുദ്ധന്മാരെ ബഹുമാനിക്കുക, എന്റെ കഷ്ടാനുഭവത്തെ ഭക്തിയോടുകൂടെ വിചാരിക്കുക, നീ ശുദ്ധപ്പെടുവാൻവേണ്ടി നിന്റെ പാപങ്ങളെ ഓൎക്കുക, നിന്റെ ഹൃദയത്തെ സൂക്ഷ്മമായി കാത്തുകൊള്ളുക, വിശുദ്ധിയിൽ അഭിവൃദ്ധി പ്രാപിപ്പാൻ ഉറപ്പായി നിശ്ചയിക്കുക മുതലായ എല്ലാ വിശുദ്ധ കൎമ്മങ്ങളിൽനിന്നും നിന്നെ പിടിച്ചുവലിക്കാനും നീ ആഗ്രഹിക്കുന്ന പുണ്യത്തെ തടയാനും നിന്റെ പഴയ ശത്രു എല്ലാ വിധവും ഉറച്ചു ശ്രമിക്കുന്നുണ്ടെന്നുള്ള കാൎയ്യം അറിഞ്ഞുകൊള്ളുക. നിന്നെ മുഷിപ്പിക്കാനും ഭയപ്പെടുത്താനും, നമസ്കാരം, വിശുദ്ധവായന ഇതുകളിൽനിന്നു നിന്നെ വലിച്ചുകൊണ്ടുപോകാനും നിന്റെ മനസ്സിൽ അവൻ വളരെ ദുശ്ചിന്തകളെ ജനിപ്പിക്കുന്നു. വിനയമായി കുമ്പസാരിക്കുന്നതു കാണുന്നതു് അവനു് വെറുപ്പാണു്; കഴിയുമെങ്കിൽ വിശുദ്ധ കുൎബ്ബാനയിൽനിന്നു നീ ഒഴിഞ്ഞുകളവാൻ വേണ്ടി നിന്നെ അവൻ പിടിച്ചുനിൎത്തും. നിന്നെ കുടുക്കിലാക്കാൻ സദാ ഇത്ര വളരെ കുടുക്കുകൾ അവൻ വയ്ക്കുന്നുവെങ്കിലും അവൻ പറയുന്നതു് നീ കേൾക്കുകയാകട്ടെ, നീ അവനെ ശ്രദ്ധിക്കുകയാകട്ടെ ചെയ്യരുതു്. നിന്നിൽ പാപകരവും അശുദ്ധവുമായ ആഗ്രഹങ്ങൾ അവൻ ജനിപ്പിക്കുമ്പോൾ അവനെ നീ കുററപ്പെടുത്തുക. അവനോടു് ഇങ്ങിനെ പറയുക. "അശുദ്ധാത്മാവേ, ദൂരെപ്പോവുക; ഏററവും അരിഷ്ടതയുള്ള മഹാ പാതകനേ, നീ നാണിക്കുക; ഈ വക കാൎയ്യങ്ങൾ എന്നോടു നീ പറയുന്നതു് നീ ഏററവും അശുദ്ധനാകകൊണ്ടാണു്; നീചനായ ചതിയാ എന്റെ അടുക്കൽനിന്നു ഓടിപ്പോവുക. നിനക്കു എന്നിൽ യാതൊരു കാൎയ്യവുമില്ല. ഒരു ധീരയോദ്ധാവിനെപ്പോലെ യേശു എന്റെ അരികെ നില്ക്കും, നിന്നെ ഇല്ലായ്മ ചെയ്കയും ചെയ്യും. ഞാൻ മരിക്കയൊ എന്തുതന്നെ വേദന സഹിക്കയൊ ചെയ്താലും നിനക്കു് ഞാൻ കീഴടങ്ങുകയില്ല. ഇനിമേലിൽ മിണ്ടാതെ നിശ്ശബ്ദമായി ഇരുന്നുകൊള്ളുക. എനിക്കു് എതിരായി നീ നിന്നാൽ കഴിയുന്നേടത്തോളം തിന്മ ചെയ്താലും ഞാൻ ഇനി നിന്നെ ഒരിക്കലും കേൾക്കുകയില്ല". കൎത്താവു് എന്റെ പ്രകാശവും എന്റെ മോക്ഷവും ആകുന്നു; എനിക്കു ആരെ പേടിക്കണം? യോദ്ധാക്കൾ ഒന്നിച്ചു് വന്നു് എന്നോടു് എതിൎത്താലും എന്റെ ഹൃദയം ഭയപ്പെടുകയില്ല. കൎത്താവു് എന്റെ സഹായിയും എന്റെ രക്ഷിതാവും ആകുന്നു".

൫. നല്ല ഭടനെപ്പോലെ യുദ്ധം ചെയ്ക; മനുഷ്യബലഹീനത നിമിത്തം നീ ചിലപ്പോൾ വീണുപോകുന്നുവെങ്കിൽ, പൂൎവ്വാധികം ധാരാളമായ കൃപ നിനക്കു തരാൻ എന്നിൽ ആശ്രയിച്ചുകൊണ്ടു് വൎദ്ധിച്ച ഹൃദയധൈൎയ്യത്തോടെ എഴുനേല്ക്കുക. എന്നാൽ നിഗളിക്കയൊ ദോഷതരമായി നിന്നിൽതന്നെ ആശ്രയിക്കയൊ ചെയ്യാതിരിപ്പാൻ സൂക്ഷിക്കുക. എന്തെന്നാൽ നിഗളം മൂലം പലരും തെററിപ്പോകയും ഭേദമാകാൻ പ്രയാസമുള്ള അന്ധതയിലേക്കു് ചിലപ്പോൾ വീഴുകയും ചെയ്യുന്നു. നിഗളത്തോടെ സ്വന്ത ബലത്തിന്മേൽ ആശ്രയിക്കുന്നവരുടെ വീഴ്ച നിനക്കു് മുന്നറിവും വിനയപാഠവും ആയിരിക്കട്ടേ.

### അദ്ധ്യായം ൭.

വിനയംകൊണ്ടു് കൃപയെ മറച്ചിരിക്കേണ്ടതിനെ സംബന്ധിച്ചു്.

൧. എന്റെ പൈതലേ, ഭക്തിയെന്ന കൃപയെ മറയ്ക്കുന്നതും അതിങ്കൽ നിഗളിക്കാതിരിക്കുന്നതും, അതിനെപ്പററി അധികം പറയുകയൊ വിചാരിക്കുകയൊ ചെയ്യാതെ, അയോഗ്യനായ ഒരുവനു കിട്ടീട്ടുള്ള നൽവരമെന്നു കരുതി പൂൎവ്വാധികം നിന്നെത്തന്നെ വെറുത്തു അതിനെക്കുറിച്ചു ഭയത്തോടു കൂടിയിരിക്കുന്നതും നിനക്കു ഉത്തമവും ഏററവും സമ്പൽകരവുമാകുന്നു. ഉള്ളിൽ തോന്നുന്ന ഈ ഭക്തിയോടുകൂടി നീ വേണ്ടതിലധികമായി സംയോജിക്കരുതു; വേഗത്തിൽ ഇതു വള

രെ വ്യത്യാസമുള്ള ഒരു സ്ഥിതിയായി മാറിയേക്കാവുന്നതാണു. ഈ കൃപ കൂടാതെ
യിരുന്നാൽ നീ എത്ര നിന്ദ്യനും ദരിദ്രനും ആണെന്നു ഇതു നീ അനുഭവിക്കുമ്പോ
ൾ വിചാരിച്ചുനോക്കുക; അത്രയുമല്ല, ഭക്തിയാകുന്ന കൃപ നിന്നിൽനിന്നു എടുക്ക
പ്പെടുമ്പോൾ, അതിനെ വിനയം, സ്വയത്യാഗം, ക്ഷമ ഇതുകളോടുകൂടെ നീ സ
ഹിക്കുക; തത്സമയം പ്രാർത്ഥനയിൽ മടി കാണിക്കാതിരിക്ക; നിന്റെ സാധാരണ
സൽപ്രവൃത്തികൾക്കു അമാന്തം വരുത്താതിരിക്കാ, നിനക്കു കഴിവും ബുദ്ധിശക്തി
യും ഉള്ളടത്തോളം നിന്നാൽ ആവുന്നതു മുഴുവൻ മുഖപ്രസാദത്തോടെ ചെയ്യ,
നിന്റെ മനസ്സു മടിയും നിരുത്സാഹവും നിമിത്തം നിന്നെത്തന്നെ തീരെ ഔദാ
സീന്യമായി വിട്ടുകളയാതെയിരിക്ക; ഇതുകൾ മൂലമുണ്ടാകുന്നടത്തോളം ആത്മീയ
ജീവിതാഭിവൃദ്ധി, ഭക്തിയാകുന്ന കൃപയുടെ സാന്നിദ്ധ്യത്തിൽനിന്നു ഉണ്ടാകുന്നില്ല.

---

## ലിവിങ്ങ് ചർച്ച് എന്ന അമേരിക്കൻ പത്രത്തിൽനിന്നു.

ന്യൂയോക്ക് കത്തീഡ്രൽ എന്നു പറയുന്ന ഭദ്രാസന പള്ളിക്കു ആണ്ടുതോറും എ
ൺപത്തേഴായിരം രൂപാ വീതം അഞ്ചു കൊല്ലത്തേക്കു വരിസംഖ്യയായി കൊടു
ത്തുകൊള്ളാമെന്നു സ്ഥലത്തെ ഗ്രീയർ ബിഷോപ്പിന്റെ അടുക്കൽ ഇടവകക്കാർ
ഭരമേററിരിക്കുന്നു. ഈ പണം പള്ളിപണിക്കായി ഉപയോഗിക്കുന്നതാണു.

---

വിശുദ്ധ യോഹന്നാൻശ്ലീഹായെ കബറടക്കിയിരിക്കുന്നതു എപ്പേസൂസിൽ
ആണല്ലോ. ഈ കബർ ഇരിക്കുന്ന പള്ളിയിൽനിന്നും ഒരു കല്ലു ഡിലാവയറിലെ
ബിഷോപ്പായ കിൻസ്മാൻ എന്ന ദേഹം വിലയ്ക്കു വാങ്ങി അമേരിക്കായിക്കു അ
യച്ചിരിക്കുന്നു. ഇതു ക്രിസ്ത്വാബ്ദം ൫൪൦-ാം ആണ്ടു അവിടെ സ്ഥാപിച്ചിട്ടുള്ളതാണു.
ഈ കല്ലിനെ അമേരിക്കയിൽ കൊണ്ടുവന്നു ന്യൂയോക്കിലെ ഭദ്രാസനപള്ളിയിൽ
മദ്ബഹായിൽ സ്ഥാപിച്ചിരിക്കുന്നു. ഇതിന്മേൽ താഴെ കാണുന്നപ്രകാരം ഒരു ശി
ലാലിഖിതം കാണുന്നുണ്ടു. "എപ്പേസൂസിൽ വിശുദ്ധ യോഹന്നാന്റെ കബറിങ്ക
ൽ ജസ്റ്റിനിയൻ ചക്രവർത്തി പണി കഴിപ്പിച്ചിട്ടുണ്ടായിരുന്ന ദേവാലയത്തിൽനി
ന്നു കൊണ്ടുവന്നിട്ടുള്ള ഒരു കല്ലിന്മേൽ ഈ സ്ഥലത്തു പ്രാർത്ഥിക്കുന്നവന്റെ പാദ
ങ്ങൾ തൊട്ടിരിക്കുന്നു".

---

സൺഡേസ്കൂളുകളുടെ ആവശ്യത്തിനായി ഇരുപത്തഞ്ചുനോമ്പിലും അൻപ
തുനോമ്പിലും അമേറിക്കൻ എപ്പിസ്കോപ്പൽ ചർച്ചുകാരുടെ വക ഒരു പണപ്പിരിവു
ണ്ടു. മിസ്റ്റർ ജോർജ്ജ് ജേക്കബ്സ് എന്നയാളാണു ഇതിന്റെ സിക്രട്ടറി. കഴി
ഞ്ഞ മേമാസംവരെയും മൂവായിരം ഡോളർ (൯൩൫൦ രൂപാ) പിരിഞ്ഞുകിട്ടിട്ടുള്ള
തായി അദ്ദേഹം പ്രസിദ്ധപ്പെടുത്തിട്ടുള്ള കണക്കിൽനിന്നു കാണുന്നു.

---

മേറിലാൻറ് എന്ന സ്ഥലത്തു അത്മേനികൾ ചേർന്ന ഒരു മിഷ്യനറി സമൂ
ഹമുണ്ടു. ഇതിൽ പ്രധാനികളായ അംഗങ്ങൾ അവിടുത്തെ വലിയ കച്ചവടക്കാരും
ഉദ്യോഗസ്ഥന്മാരും ആണു. ആസ്പത്രികളിലും മററു സ്ഥലങ്ങളിലും നിസ്സഹായ
ന്മാരായി കിടക്കുന്ന രോഗികളെ സന്ദർശിക്ക, നിർദ്ധനന്മാരും, വേലയെടുത്തു
കാലം കഴിപ്പാൻ ശക്തിയില്ലാത്തവരുമായ ആളുകളെ പുലർത്തുക, മാതാപിതാക്കന്മാ
രില്ലാത്ത കുഞ്ഞുങ്ങളെ സംരക്ഷിക്ക മുതലായ പല സൽപ്രവൃത്തികളും ഇവർ ചെ
യ്യുന്നു. ഫാദർ ഹംഫ്രീസ് എന്നു പേരുള്ള ഒരു ദയറായ പട്ടക്കാരൻ ആണു ഇ
തിന്റെ നായകൻ. ക്ഷയരോഗംനിമിത്തം കഷ്ടപ്പെടുന്ന ആളുകളെ പട്ടണത്തി
ൽനിന്നു ദൂരെ ശുദ്ധവായു ഉള്ള സ്ഥലത്തു കൊണ്ടുവന്നു ഇവരുടെ സ്വന്തം ആ
സ്പത്രിയിൽ പ്രത്യേകം താമസിപ്പിച്ചു ചികിത്സിക്കുന്നുണ്ടു. ഇതിനോടു ചേർന്നു ഒരു
പള്ളിയും ക്രമമായി വിശുദ്ധ കുർബ്ബാന ആദിയായ ആരാധനകളും നടത്തുന്നുണ്ടു.

---

# സുറിയാനി സുവിശേഷകൻ

[illegible]

[illegible]

[illegible]

പുസ്തകം ൮ ൧൦൮൬ മീനം ലക്കം ൮


## * സുവിശേഷവേല.

കേ- സി- മാത്തു ബി- എ.

ക്രിസ്തുമതസ്ഥാപകനും ലോകരക്ഷിതാവുമായ യേശുക്രിസ്തു തന്റെ പിൻഗാമികളെ ഭരമേല്പിച്ചിട്ടുള്ള ചുമതലകളിൽ പ്രധാനമായ ഒന്ന സുവിശേഷവേലയാണെന്നുള്ളതു സുപ്രസിദ്ധമാണല്ലൊ. "ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനപ്പെടുത്തിയും ഞാൻ നിങ്ങളോടു കല്പിച്ചവയെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ടു സകല ജാതികളേയും ശിഷ്യന്മാരാക്കിക്കൊൾവിൻ; കണ്ടാലും ഞാൻ ലോകാവസാനത്തോളവും എല്ലാ നാളും നിങ്ങളോടുകൂടി ഉണ്ടു" (മത്താ: ൨൮- ൧൯, ൨൦) എന്ന ക്രിസ്തുവിന്റെ വചനങ്ങൾ സുവിശേഷവേലയുടെ മൂലവും അടിസ്ഥാനവും സുവിശേഷവേലക്കാൎക്ക ആശ്വാസവും ധൈൎയ്യവും ആയിട്ടാണ് ഇരുന്നിട്ടുള്ളതും ഇപ്പോഴും ഇരിക്കുന്നതും—ലോകത്തിലുള്ള മിക്ക ക്രിസ്തീയ വകുപ്പുകാരും ആദ്യകാലംമുതല്ക്കേ സുവിശേഷവേല ചെയ്തുവരുന്നു എന്നുമാത്രമല്ല ആപത്തുകളും കഷ്ടതകളും നേരിടുമ്പോൾപോലും അക്ഷീണോത്സാഹത്തോടുകൂടി അവരുടെ ജോലിയെ ദൈവത്തിൽ സമൎപ്പിച്ചുംകൊണ്ടു നിൎവിഘ്നം നിൎവഹിച്ചും വരുന്നു. ഇതിനെല്ലാം ജീവൻ ക്രിസ്തുവിന്റെ കല്പനയാകുന്നു.

ഇപ്രകാരം സുവിശേഷവേല ചെയ്യുന്നതിനു ക്രിസ്തു തന്റെ ശിഷ്യന്മാരെ ഭരമേൽപിച്ചു എന്നുമാത്രമല്ലാ സുവിശേഷവേലയുടെ തത്വം ഉത്ഭവിച്ചതും ക്രിസ്തുവിൽനിന്നാകുന്നു. തന്നിൽ നിന്നു എല്ലാവരും അഭ്യസിച്ചു. താൻ കാണാതെപോയവരെ അന്വേഷിച്ച് കണ്ടെത്തുന്നതിനായിട്ടാണ് വന്നതു്. ആദ്യത്തെ സുവിശേഷസംഘംതന്നെ സ്വൎഗ്ഗത്തിൽ കൂടുകയും അ

* ഈ ഉപന്യാസത്തിലെ ആശയങ്ങൾ മിക്കവാറും റവ: ടി. ഇ. പ്ലെറാർ അവർകളുടെ ഫിലോസഫി ഓഫ് മിഷ്യൻസ് എന്ന പുസ്തകത്തിൽനിന്നും എടുത്തതാണ്.

വിടെവച്ച് ഒന്നാമത്തെ സുവിശേഷപ്രസംഗിയായ പുത്രനെ ലോകരക്ഷിതാവായിട്ടു അയക്കണമെന്നു് പിതാവു് നിശ്ചയിക്കയും ചെയ്തു. ലോകത്തിൽ ഉണ്ടായിട്ടുള്ളതിലേക്കും ഉത്തമനും പ്രഭാവവാനും ആയ ആൾ തന്റെ ആയുസ്സിനെ അന്യന്മാക്കു ശുശ്രൂഷ ചെയ്യുന്നതിനായിട്ടാകുന്നു വിനിയോഗിച്ചതു്. കഴിയുന്നതും അവനോടു് അനുസരണമായ ജീവിതം നാം ജീവിക്കുന്തോറും ദൈവികജീവിതത്തോടും ദൈവികസൌഭാഗ്യത്തോടും നാം അടുത്തുവരികയും ചെയ്യുന്നു. മനുഷ്യനായി അവതരിച്ച ദൈവത്തെപ്പററി നമുക്കു ശരിയായബോധമുണ്ടാകയും പുത്രനിൽക്കൂടി വെളിപ്പെട്ട പിതാവിനെ മനുഷ്യവൎഗ്ഗത്തോടു അടുത്തുവരുന്നതായി നാം അറിയുകയും ചെയ്യുന്നതായാൽ നമുക്കു നമ്മുടെ സഹജീവികളോടു അധികമധികം സഹതാപമുണ്ടാകയും ചെയ്യുന്നതാണ്. മക്കളെ സ്നേഹിക്കണമെങ്കിൽ പിതാവിനെ അറിയണം. സ്വാൎത്ഥതയും മനോവിസ്താരമില്ലായ്മയും നിരാകരിക്കുന്നതിനുള്ള ഏകമാൎഗ്ഗം "തന്നിൽ വിശ്വസിക്കുന്ന യാതൊരുത്തനും നശിക്കാതെ നിത്യജീവൻ പ്രാപിക്കേണ്ടുന്നതിന്നു തന്റെ ഏകജാതനായപുത്രനെ കൊടുക്കത്തക്കവണ്ണം" അത്രയ്ക്കു് ലോകത്തെസ്നേഹിച്ച ആ സ്നേഹത്തെപ്പററി വിചാരിക്കയാകുന്നു.

ഇതു കൂടാതെ പരിശുദ്ധാത്മാവിന്റെ പുറപ്പാടുതന്നെ സുവിശേഷവേലയോടു സംബന്ധപ്പെട്ടിരുന്നു. ശിഷ്യന്മാക്കു മേലിൽനിന്നും ശക്തി ലഭിച്ചതു തങ്ങൾക്കായിട്ടല്ല മററുള്ളവൎക്കുവേണ്ടി അതിനെ ഉപയോഗപ്പെടുത്തുന്നതിനായിട്ടായിരുന്നു. കൎത്താവിന്റെ സ്വൎഗ്ഗാരോഹണാനന്തരം ഒന്നാമത്തെ സുവിശേഷയോഗം പെന്തിക്കോസ്തിനാളിൽ ആണ് ഉണ്ടായതു്. അവിടെ കൂടിയിരുന്ന എല്ലാവരും പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുകയും അന്യഭാഷകളിൽ സംസാരിക്കുന്നതിനു ആരംഭിക്കയും ചെയ്തു. അന്നത്തെ പ്രസംഗത്തിന്റെ ഫലം വിസ്മയനീയവുമായിരുന്നു. ആ അവസരത്തിൽ ൩൦൦൦ ആളുകൾ സുവിശേഷത്തിൽ വിശ്വസിച്ചു. ഈ സംഭവങ്ങൾ സഭയുടെ ഭാവി സ്വഭാവത്തിന്റെയും സുവിശേഷം ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും എല്ലാ ഭാഷകളിലും പ്രസംഗിക്കപ്പെടുന്നതിന്റേയും എല്ലാ ജാതിക്കാരിൽ നിന്നും ഭാഷക്കാരിൽ നിന്നും ക്രിസ്തുമതാനുസാരികൾ ഉണ്ടാകുന്നതിന്റെയും ഒരു പൂൎവ്വദൎശനവുമായിരുന്നു.

ഇപ്രകാരം സുവിശേഷവേലയുടെ തത്വം ദൈവാത്മാവിനാൽ പ്രസരിപ്പിക്കപ്പെട്ടു എങ്കിൽ അതിന്റെ നില എല്ലാം ദൈവാത്മാവിനു നിന്നുമാത്രമാണ്. ഈ വേല സഭയെ ദൈവത്തോടു യോജിപ്പിക്കുന്നതുകൂടാതെ, ക്രിസ്തുവിനെ സഭയോടു അടുപ്പിക്കയും സഭയെ ക്രിസ്തുവിനോടു അടുപ്പിക്കയും ചെയ്യുന്നു. എന്നാൽ ആത്മാവിലുള്ള ആശ്രയം അത്യാവശ്യമാകുന്നു. സഭയുടെ എല്ലാവേലയും പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തോടും ശക്തിയോടും യോജിപ്പിക്കപ്പെടേണ്ടിയതാണ്. ഇതിന്റെ ന്യൂനതയാകുന്നു സുവിശേഷവേലയിലുള്ള ആസക്തിയുടെ കുറവിനും ക്രിസ്തീയജീവിതത്തിനുള്ള ദൌൎബ്ബല്യത്തിനും കാരണം. അതിനാൽ സുവിശേഷവേലയിൽ ആസക്തി ജനിപ്പിക്കത്തക്കവണ്ണം ആത്മീയജീവിതത്തിലുള്ള ഉണൎച്ചയാകുന്നു സഭയ്ക്കാവശ്യമുള്ളതു.

മേല്പറഞ്ഞ സംഗതികളിൽനിന്നും ക്രിസ്തുസഭയ്ക്കു എല്ലായ്പോഴും സുവിശേഷവേലയിൽ ഏൎപ്പെട്ടിരിക്കേണ്ടിയ ചുമതലയുണ്ടെന്നു വെളിവാകുന്നു.

പഴയനിയമകാലത്തു ചില പ്രത്യേക ആളുകൾ, പ്രത്യേക കുഡുംബം, പ്രത്യേക ജാതി ഇവ ഓരോസമയത്തു ദൈവവചനത്തിന്റെ നിക്ഷേപഭാജനങ്ങളായിരുന്നു. ഇപ്രകാരം നിക്ഷേപിച്ചതു്, ദൈവവചനത്തിനു വർദ്ധനവുണ്ടായി എല്ലാജാതിക്കാരുടെ ഇടയിലും കാലാന്തരത്തിൽ അതു പ്രചരിക്കപ്പെടുന്നതിനായിട്ടായിരുന്നു. അബ്രഹാം, ഇസ്ഹാക്ക്, ഇസ്രായെൽ ഇവർ തിരഞ്ഞെടുക്കപ്പെട്ടതു ചില വിശേഷവിധിയായ സ്വാതന്ത്ര്യങ്ങളെ അവർ അനുഭവിക്കുന്നതിനായിട്ടല്ലായിരുന്നു. എന്നാൽ അവർമൂലം ലോകത്തിനു നന്മ വരുത്തുന്നതിനായിട്ടായിരുന്നു അവർക്കു ചില പ്രത്യേക സ്വാതന്ത്ര്യങ്ങൾ നൽകപ്പെട്ടിരുന്നതു. അപ്പോസ്തോലന്മാരും സുവിശേഷവേലക്കാരായിരുന്നു. എല്ലാസ്ഥലത്തും വചനത്തെ പ്രസംഗിച്ചുംകൊണ്ടു അവർ സഞ്ചരിച്ചു. പിതാവു പുത്രനെ ഏൽപ്പിച്ചതായ സ്നേഹത്തിന്റെയും വെളിച്ചത്തിന്റെയും സുവിശേഷത്തെ പുത്രൻ സഭയെ ഏൽപ്പിച്ചിരിക്കുമ്പോൾ സഭ സുവിശേഷവേല ചെയ്യാതെയിരിക്കുന്നതെങ്ങിനെയാണ്? പിതാവിനു കരുണതോന്നിയതു "ലോക"ത്തോടാകുന്നു: തന്റെ ഏകജാതനായ പുത്രനെ ബലികഴിക്കത്തക്കവണ്ണം സ്നേഹിച്ചതും "ലോക"ത്തെയാകുന്നു. ക്രിസ്തു വീണ്ടെടുക്കാൻ വന്നതും "ലോക"ത്തെയാകുന്നു. പുത്രൻ തന്റെ അവയവമായി സ്വീകരിച്ചിരിക്കുന്നതും തന്റെ ശരീരമായി എടുത്തിരിക്കുന്നതും ആയ സഭ "ലോക"ത്തിനുവേണ്ടിയാണ് സ്ഥിതിചെയ്യുന്നതെന്നുള്ള വസ്തുത വിസ്മരിക്കുമ്പോൾതന്നെ വിളിച്ചിട്ടുള്ള ആ വിളിക്കു അയോഗ്യമായിഭവിക്കയും തന്റെ കർത്താവിനോടു ഭക്തിയില്ലാത്തതായി തീരുകയും ചെയ്യുന്നു. നാം ഒരു ദിവ്യതോട്ടത്തിന്റെ കാവൽക്കാരും, ഒരു ദിവ്യസന്ദേശത്തിന്റെ ദൂതന്മാരും ആകുന്നു: നാം സ്വാർത്ഥതയും, മടിയും, അസത്യവും ഉള്ള ഭൃത്യന്മാരായിത്തീരുന്നു എങ്കിൽ നമ്മെ ഏൽപ്പിച്ചിട്ടുള്ള താലന്തും, നമ്മുടെ ഉദ്യോഗവും നമ്മിൽനിന്നും എടുക്കപ്പെടുന്നതാണ്.

എന്തെന്നാൽ ആളുകളാകട്ടെ സഭകളാകട്ടെ ഏതെങ്കിലും വിശേഷവിധിയായ നൽവരങ്ങൾക്കൊ ശക്തികൾക്കൊ ഭാഗഭാക്കുകളായിത്തീർന്നിട്ടു് അവർ അതിനെ പരോപകാരാർത്ഥം വിനിയോഗിക്കാതിരുന്നാൽ പാപം ചെയ്യുന്നു. സഭ സുവിശേഷവേല ചെയ്യണമെന്നുള്ളതു് ഈ സ്ഥിരമായ സത്യത്തിന്മേലാകുന്നു അടിസ്ഥാനപ്പെടുത്തിയിട്ടുള്ളതു. ദൈവം മനുഷ്യവർഗ്ഗത്തിനു കൊടുത്തിട്ടുള്ള നൽവരങ്ങളിൽ പ്രധാനതമമായ ഈ സുവിശേഷത്തെ മനുഷ്യനായി നാം ദാനം ചെയ്യാതെയിരുന്നാൽ ദൈവത്തിനു വിരോധമായി പാപം ചെയ്യുന്നു. തന്റെ സ്വാധീനത്തിൽ നൽവരങ്ങൾ ഉള്ള എല്ലാ യഥാർത്ഥമനുഷ്യരും മററുള്ളവർക്കു അവയെ പ്രദാനം ചെയ്യുന്നതിനു നിബന്ധിതരാകുന്നു എന്നുമാത്രമല്ല അവസരങ്ങൾക്കായിട്ടു അവർ കാത്തിരിക്കുന്നുമില്ല. നന്മ ചെയ്യുന്നതിനു അവർ അവസരങ്ങളെ ഉണ്ടാക്കുന്നു. ക്രിസ്തുവും ലോകത്തിനുവേണ്ടി ഇപ്രകാരമാകുന്നു ചെയ്തതു. അവസരങ്ങളെ കണ്ടുപിടിച്ചു സഹായിക്കയും രക്ഷിക്കയും അനുഗ്രഹിക്കയും ചെയ്യുന്നതിനായിട്ടാകുന്നു താൻ ആളുകളെ അയച്ചതു. പലരും തങ്ങളുടെ അനുകമ്പയ്ക്കു ആസ്പദങ്ങളായ വിഷയങ്ങളെ പ്രത്യക്ഷത്തിൽ കാണുമ്പോൾ ധാരാളമായി സഹായിക്കുന്നു. എന്നാൽ ലോകത്തിൽ ആവശ്യമുള്ളതു മനുഷ്യരുടെ കഷ്ടതകളെ അന്വേഷിച്ചു ഞെരുക്കങ്ങളെ കണ്ടുപിടിച്ചു സഹായം ചെയ്കയും പ്രതിശാന്തി കല്പിക്കയും ചെയ്യുന്ന ആളുകളെയാകുന്നു. ഇപ്രകാരമുള്ള ശുശ്രൂ

ഷയാകുന്ന ക്രിസ്തുസഭമൂലം ഉൽഭൂതമായ പൌരോഹിത്യവേലയിൽ അന്തർഭവിച്ചിരിക്കുന്നതു.

ആധുനികകാലത്തുണ്ടാകുന്ന പരോപകാരപ്രവൎത്തകമായ എല്ലാസ്ഥാപനകളുടെയും സാരവും ഉദ്ദേശവും ഇതുതന്നെയാകുന്നു. ശാസ്ത്രീയമായും മററുമുള്ള അറിവു വൎദ്ധിക്കുന്തോറും ശക്തിയും വൎദ്ധിക്കുന്നു. നമ്മുടെ വിദ്യാഭിവൃദ്ധിയുടെ ഫലമായി നമുക്കു ലബ്ധമായ ശക്തിക്കനുസരണമായി പരോപകാരം ചെയ്യുന്നതിനു നാം നിബന്ധിതരാകുന്നു. ശക്തിയുള്ളവൎക്കു ചുമതലയുമുണ്ടു. ഇപ്രകാരം മനുഷ്യരുടെ ശരീരത്തിനും മനസ്സിനും ഉപയുക്തങ്ങളായ പ്രവൎത്തികൾ ചെയ്യുന്നതിനു നമുക്കു ചുമതലയുണ്ടെങ്കിൽ ആത്മാവിനുവേണ്ടി ഈ വിധം പ്രവൎത്തിക്കുന്നതിനു എത്രമടങ്ങു അധികം ചുമതലയുണ്ട്? പാപകരവും അന്ധകാരമയവുമായ ഈ ഐഹികജീവിതത്തിൽ നമുക്കു ആശ്വാസപ്രദമായ ഒരു നിയമം നാം അന്യോന്യം സഹായികളായിരിക്കണമെന്നുള്ള ഒന്നുമാത്രമാണ്. മനുഷ്യരെല്ലാം ഒരു കുഡുംബത്തിലെ അംഗങ്ങളും സഹോദരന്മാരും ആകകൊണ്ടു മനുഷ്യവൎഗ്ഗത്തോടു പൊതുവെ നമുക്കു ചുമതലകളും ഉണ്ടു. ഈ ഉപന്യാസത്തിനു വിഷയമായ സുവിശേഷവേലയും എല്ലാവിധത്തിലും നമ്മോടു ഐകരൂപ്യമുള്ളവരായ നമ്മുടെ സഹോദരന്മാരോടു നിറവേററേണ്ടിയതായ ഒരു ചുമതലയാണ. മനുഷ്യരുടെ കഷ്ടതകളെ കുറയ്ക്കുന്നതിനൊ; അജ്ഞാനത്തെ അകററുന്നതിനൊ; ദുഃഖത്തെ ദൂരീകരിക്കുന്നതിനൊ; സൂൎയ്യപ്രകാശം കണ്ടിട്ടില്ലാത്ത ഒരുത്തന്റെ ഹൃദയത്തിൽ ആശയാകുന്ന സൂൎയ്യരശ്മി കടത്തുന്നതിനൊ; പാപച്ചുമടിനെനീക്കി ജീവിതത്തെ അനുഗ്രഹമാക്കി നിത്യജീവൻപ്രാപിക്കേണ്ടിയതിനുള്ളമാൎഗ്ഗം ഉപദേശിക്കുന്നതിനൊ; നാംശക്തരാകുന്നഎങ്കിൽ, ദൈവത്തിന്റെയും മനുഷ്യരുടെയുംമുൻപാകെ ഈ ചുമതലയെ നിറവേററുന്നതിനു നാം കടമ്പെട്ടവരാകുന്നു എന്നുള്ളതിനു യാതൊരുസംശയവുമില്ല.

മേൽ പ്രസ്താവിച്ച സംഗതികളിൽനിന്നും സുവിശേഷവേല ക്രിസ്തീയസഭകളുടെ പ്രഥമഗണനീയമായ കൎത്തവ്യകൎമ്മങ്ങളിൽ ഒന്നാണെന്നു പ്രത്യക്ഷപ്പെടുന്നുണ്ടല്ലൊ. ഒന്നാമത്തെ സുവിശേഷപ്രസംഗിയായ നമ്മുടെ മതസ്ഥാപകന്റെ ശിഷ്യനായ ശു: തോമ്മാസശ്ലീഹായാൽ സ്ഥാപിതമായ നമ്മുടെ സഭ ബാഹ്യമായും അഭ്യന്തരമായും ഉള്ള ഓരോ പ്രതിബന്ധങ്ങൾമൂലം ഇതുവരെയും പറയത്തക്കവണ്ണം സുവിശേഷവേലയിൽ പ്രവൎത്തിച്ചിട്ടില്ലെന്നുള്ളതു എല്ലാവൎക്കും സമ്മതമായ സംഗതിയാണ്, ഇപ്പോൾ വെളിക്കുനിന്നുമുള്ള എല്ലാപ്രതിബന്ധങ്ങളും തീൎന്നിരിക്കുന്നതുകൊണ്ടു അഭ്യന്തരമായ എല്ലാചടങ്ങുകളും തീൎത്തു നാം ഏതദ്വിഷയത്തിൽ ശ്രദ്ധ പതിക്കേണ്ടിയതു അത്യാവശ്യമാണെന്നുള്ളതിനു സംശയമില്ല. ഇനിയും വല്ലകാരണത്താലും ഏതദ്വിഷയത്തിൽ പ്രവൎത്തിക്കുന്നതിനു സൌകൎയ്യമില്ലാതെവരുന്നതായാൽ നമ്മെ വിളിച്ചിട്ടുള്ള വിളിക്കു നാം അയോഗ്യന്മാരായിത്തീരുന്നതാണ്. സുവിശേഷപ്രചാരാൎത്ഥം നമ്മുടെ വന്ദ്യ തിരുമേനികളാൽ ആരംഭിച്ചിട്ടുള്ള വിദ്യാസുവിശേഷപ്രചാരസംഘം ശക്തിപ്പെട്ടുവരുന്നതായാൽ നമ്മുടെ ഉദ്ദേശ്യം സാധിക്കുന്നതുമാണ്. അതുവഴിയായൊ മററുതെങ്കിലും വിധത്തിലുമൊ മലയാളത്തിലെന്നുമാത്രമല്ല പല ഭാഷക്കാരുടെയും ജാതിക്കാരുടെയും ഇടയിൽ നാം മൂലം സുവിശേഷം പ്രചാരംപ്പെടുന്നതിനു സൎവ്വശക്തൻ കടാക്ഷിക്കട്ടെ.

ആചരിച്ചിരിക്കുന്നതിനാൽ, നമുക്കും ഇവയെ അനുഷ്ഠിപ്പാൻ സാധിക്കുന്നതാണെന്നു പഠിപ്പിക്കുന്നു. ഇതുകൊണ്ടത്രെ "എന്റെ നുകം ഇമ്പമുള്ളതും എന്റെ ചുമടു ലഘുവായുള്ളതും ആകുന്നു" എന്നു താൻ ഉപദേശിക്കുന്നതു. (മത്താ. ൧൧. ൩൦)

നമ്മുടെ കൎത്താവായ യേശുമ്ശിഹായുടെ മനുഷ്യാവതാരം ആദിയായ സകല സംഭവങ്ങളും അന്യൎക്കുവേണ്ടിയാണെന്നു, തന്റെ ജീവചരിത്രം വായിക്കുന്ന ഏതു നാസ്തികൻപോലും സമ്മതിക്കുന്നതാണ്. ഇതിനാൽ നാമും നമ്മുടെ പ്രവൃത്തികൾ അന്യരുടെ ഗുണത്തിനും പ്രയോജനത്തിനുമായി ചെയ്യണമെന്നു താൻ പഠിപ്പിക്കയും തന്മൂലം തന്റെ പിൻഗാമികളായിത്തീരണമെന്നു താൻ ആഗ്രഹിക്കുകയും ചെയ്യുന്നു.

ഓരോരുത്തനും തങ്ങളാൽകഴിയുന്നസഹായം അന്യന്മാൎക്കു ചെയ്തുകൊടുക്കേണ്ടതാകുന്നു. വചനംകൊണ്ടും പ്രവൃത്തികൊണ്ടും ധനംകൊണ്ടും എന്നുവേണ്ടാ നമ്മാൽ പ്രാപ്യമാകുന്ന സൎവ്വംകൊണ്ടും നാം അന്യരെ സഹായിപ്പാൻ കടക്കാരാകുന്നു. മററുള്ളവൎക്കു നാം സഹായിക്കുന്നതിനാലുണ്ടാകുന്ന ഗുണം ഉടൻതന്നെ ലഭിച്ചില്ലെന്നുവന്നേക്കാം. സഹായിക്കപ്പെട്ടവരിൽനിന്നു യാതൊരുപ്രതിഫലവും കിട്ടിയില്ലെന്നുംവരാം. എന്നാലും ഈ ലോകത്തിൽ മററുള്ളവരിൽനിന്നും പരലോകത്തിൽ ദൈവത്തിൽനിന്നും ഗുണവും പ്രതിഫലവും ഒരിക്കൽ ലഭിക്കാതെയിരിക്കുന്നതല്ല.

"നിങ്ങളോടു ഏതുപ്രകാരം മററുള്ളവർ പ്രവൃത്തിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവോ, അപ്രകാരംതന്നെ അവരോടും നിങ്ങൾ പ്രവൃത്തിപ്പിൻ" എന്നത്രെ നമ്മുടെ കൎത്താവു കല്പിക്കുന്നതു. അന്യരാൽ സഹായിക്കപ്പെടുന്നതിനല്ലാതെ, ഉപദ്രവിക്കപ്പെടുന്നതിനു നമ്മിൽ ആരും ആഗ്രഹിക്കുന്നില്ല. ഇപ്രകാരംതന്നെ എല്ലാവരും ആഗ്രഹിക്കുന്നുയെന്നു വിചാരിക്കണം വീണ്ടും "നിങ്ങൾ വിധിക്കുന്നവിധിയാൽതന്നെ നിങ്ങൾ വിധിക്കപ്പെടും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കു തിരികെ അളക്കപ്പെടുകയും ചെയ്യും" (മത്താ. ൭. ൨) എന്നും പറയുന്നു. നാം അന്യരെ സഹായിച്ചാൽ മാത്രമെ അന്യർ നമ്മെസഹായിക്കുകയുള്ളു. നാം അന്യരെ ബഹുമാനിച്ചാൽ അന്യർ നമ്മെയും ബഹുമാനിക്കും. "നാം ഭാഗ്യവാന്മാരാകുന്നതിനുള്ള ഉത്തമമായ മാൎഗ്ഗം മററുള്ളവരെ ഭാഗ്യവാന്മാരാക്കുവാൻ ശ്രമിക്കുന്നതാണെന്നു" ഒരു മഹാൻ അഭിപ്രായപ്പെടുന്നു. അതിനാൽ മററുള്ളവരോടു നാം പ്രവൃത്തിക്കുന്നതുപോലെമാത്രമെ നാമും അനുഭവിക്കുകയുള്ളൂയെന്നും നമ്മുടെ പ്രവൃത്തികൾക്കു അനുസരണമായിട്ടുമാത്രം ദൈവത്തിങ്കൽനിന്നു, പ്രതിഫലം നമുക്കു ലഭിക്കുന്നുയെന്നും ഇതിനാൽ സിദ്ധമായിരിക്കുന്നു. നമ്മുടെ ഈ ആയുസ്സിൽ നമുക്കു അന്യന്മാരിൽനിന്നുള്ള സഹായവും തന്മൂലം നമ്മുടെ ജീവിതത്തിനു സൌഖ്യവും പരലോകത്തിൽ രക്ഷയും നമുക്കു ലഭിക്കണമെന്നു, നാം ആഗ്രഹിക്കുന്നുയെങ്കിൽ, നമ്മാൽ കഴിയുന്ന സഹായം മററുള്ളവൎക്കു നാം ഹൃദയപൂൎവ്വം ചെയ്തുകൊടുക്കേണ്ടതാകുന്നു.

ഇപ്രകാരം ഇഹപരലോകങ്ങളിൽ സൌഖ്യവും രക്ഷയും ഉളവാക്കുന്ന ഈ സന്മാൎഗ്ഗത്തെ, സ്ഥാപകന്റെ ഉദ്ദേശത്തിനു അനുസരണമായി ആചരിക്കുന്നവർ, ഈ കാലത്തു ചുരുങ്ങികാണുന്നതു ശോചനീയമത്രെ. ഈ സദാചാരം നമ്മിൽ പലരും പലവിധത്തിൽ അനുഷ്ഠിക്കുന്നുണ്ടെങ്കിലും ക്രിസ്തീയമായി ആരുംതന്നെ ആചരിക്കുന്നുണ്ടെന്നു തോന്നുന്നില്ല.

നാം ധനംകൊണ്ടൊ, വിദ്യാഭ്യാസംകൊണ്ടൊ, നമുക്കു സമന്മാരൊ, നമ്മെക്കാൾ ശ്രേഷ്ഠന്മാരൊ ആയിരിക്കുന്ന വല്ലവൎക്കും അവരുടെ പ്രീതിക്കൊ, ഇഷ്ടസമ്പാദനത്തിനൊ, നമ്മുടെ കാൎയ്യസാദ്ധ്യത്തിനൊ, ആയി സഹായിക്കുന്നുയെന്നഭാവേന വല്ലതും പ്രതിഫലേഛകൂടാതെ, ചെയ്യുന്നുണ്ടായിരിക്കാം. ഇതുകൊണ്ടു ഈ സന്മാൎഗ്ഗത്തെ നാം ക്രിസ്തീയമായി അനുഷ്ഠിക്കുന്നുയെന്നു പറയാമൊ? നമ്മെ സഹായിക്കുന്നവരെയൊ, സഹായിപ്പാൻ പ്രാപ്തിയുണ്ടെന്നു വിശ്വാസമുള്ളവരെയൊ, നാം സഹായിക്കുന്നതുകൊണ്ടു എന്താണ് വിശേഷതയുള്ളതു്. "നിങ്ങളെ സ്നേഹിക്കുന്നവരെ നിങ്ങൾ സ്നേഹിച്ചാൽ നിങ്ങൾക്കു എന്തു പ്രതിഫലമുള്ളു" "നിങ്ങളുടെ സഹോദരന്മാരെ മാത്രം സൽക്കരിച്ചാൽ നിങ്ങൾ വിശേഷമായി ചെയ്യുന്നതു എന്തു്? (മത്താ- ൫, ൪൬. ൪൭) ഈ സന്മാൎഗ്ഗത്തിന്റെ അനുഷ്ഠാനത്തെപ്പററി വി: പൌലൂസ് ശ്ലീഹാ ഇപ്രകാരം കല്പിച്ചിരിക്കുന്നു. "എന്നാൽ ശക്തിയുള്ളവരായ നാം നമ്മെതന്നെ പ്രസാദിപ്പിക്കാതെ, ശക്തി ഇല്ലാത്തവരുടെ ബലഹീനതകളെ സഹിക്കേണ്ടതാകുന്നു. നമ്മിൽ ഓരോരുത്തൻ അയൽക്കാരന്റെ ഉറപ്പിനുവേണ്ടി നന്മയ്ക്കായിട്ടു അവനെ പ്രസാദിപ്പിക്കണം" (റോമാ- ൧൫ം ൧൨) ഈ വിധമത്രെ ഈ സദാചാരത്തെ ക്രിസ്ത്യാനികളായ നാം അനുഷ്ഠിക്കേണ്ടതു. നാം മററുള്ളവരുടെ കുറവുകളെ സഹിച്ചു, അവയെ നികത്തുന്നതിനാൽമാത്രമെ ക്രിസ്തുവിന്റെ സാക്ഷാൽ പിൻഗാമികളാകയുള്ളു. എന്തെന്നാൽ നമ്മുടെ മാൎഗ്ഗദൎശിയായിരിക്കുന്ന ക്രിസ്തുവും തന്നെത്താൻ പ്രസാദിപ്പിച്ചില്ല. മററുള്ളവരുടെ നിന്ദകളെ താൻ വഹിക്കയും അവരുടെ കുറവുകളെ താൻ പൂൎത്തിയാക്കുകയും ചെയ്തുകൊണ്ടു അന്യരെ സഹായിക്കുകയത്രെ ചെയ്തതു. ഈ വിധമത്രെ നാം അന്യരെ സഹായിച്ചു ഈ സന്മാൎഗ്ഗത്തെ പാലിക്കേണ്ടതു. ഇതത്രെ അനുകരണീയമായ അന്യോന്യസഹായം. ഇതിനാൽ മാത്രമെ നാം ക്രിസ്തുവിനെ ധരിച്ചിരിക്കുന്നവർ എന്നു പ്രത്യക്ഷമാകയുള്ളു.

(തുടരും)

---

## വിധവമാൎക്കു് ബുദ്ധിയുപദേശം.

(എം- പി- പത്രോസ്).

ഒരു ബിഷോപ്പ് എഴുതുന്നതു.—

"സാക്ഷാൽ വിധവമാരായുള്ളവരെ ബഹുമാനിപ്പീൻ" എന്നു വിശുദ്ധ പൌലൂസ് ശ്ലീഹാ കല്പിക്കുന്നു. ൧ തിമോ: ൫, ൩.

സാക്ഷാൽ വിധവയുടെ ലക്ഷണങ്ങൾ.—

വിധവയെന്നുള്ളതു് ശരീരപ്രകാരം മാത്രമല്ല ഹൃദയപ്രകാരവും കൂടെയാണു. അതായതു തന്റെ വൈധവ്യാവസ്ഥയിൽ മേലിലും ഇരിപ്പാൻ നിശ്ചയമായ ഉറപ്പോടുകൂടിയത്രേ അവളിരിക്കുന്നതു്. വിവാഹം ചെയ്യുന്നതിനു തരം ഒത്തുവരുമ്പോൾ വിവാഹത്തിനു് ഒരുങ്ങിയിരിക്കുന്ന വിധവമാർ പുറമെ മാത്രമേ വിധവമാരായിരിക്കുന്നുള്ളു. സാക്ഷാൽ വിധവയായുള്ളവൾ മേലിൽ വിധവയായിരുന്നുകൊള്ളാമെന്നു് ദൈവത്തോടു് സത്യം ചെയ്യുന്നെങ്കിൽ അവൾ തന്റെ നിശ്ചയത്തെ ഒന്നുകൂടി ഉറപ്പിക്കുന്നു; എന്തെന്നാൽ സത്യം ലംഘിച്ചാൽ സ്വൎഗ്ഗം നഷ്ടമാകുമെന്നുള്ള ഓൎമ്മ നിമിത്തം തനിക്കു വരുന്ന പരീക്ഷകളെ തടുക്കാൻ അവൾക്കു ശക്തിയുണ്ടാകുന്നു. പാതിവ്രത്യത്തെക്കുറിച്ചുള്ള സത്യം ദൈവമുമ്പാകെ ചെയ്തുപോയാൽ പിന്നെ അതു ഒരിക്കലും പിൻവലിക്കാൻ പാടില്ല.

മനുഷ്യരുടെ സ്തുതിക്കായിമാത്രം വിധവയായിരിപ്പാൻ ആഗ്രഹിക്കുന്നതിൽ ദൈവത്തിനു ഇഷ്ടമില്ല. സാക്ഷാൽ വിധവയായുള്ളവൾ എല്ലാ ലോക ഉത്സവങ്ങളിൽ

നിന്നും ഒഴിഞ്ഞിരിക്കണം. അന്യന്മാരുടെ സ്തുതി കേൾക്കാൻ ആഗ്രഹിക്കയും, വേണ്ടതിലധികമായി ദേഹത്തെ അലങ്കരിക്കയും, പുരുഷന്മാരുടെ ശ്രദ്ധയെ ആകർഷിക്കയും ചെയ്യുന്ന വിധവ ആത്മാവിൽ മരിച്ചവളത്രെ. സുന്ദരിയെന്ന പേരു കിട്ടാൻ നല്ല വിധവ ആഗ്രഹിക്കയില്ല, പിന്നെയൊ ദൈവതിരുവിഷ്ടവും താഴ്മയും അവൾ ഇഷ്ടപ്പെടുന്നു.

സുഗന്ധവാസനയുള്ള എണ്ണയൊഴിച്ചു കത്തിച്ച വിളക്കു കെടുമ്പോഴാണു നല്ല മണം അതിൽനിന്നു പുറപ്പെടുന്നതു; എന്നതുപോലെ പരിശുദ്ധമായ സ്നേഹത്തോടെ ഭർത്താവുമായി ജീവിച്ചതിന്റെ ശേഷം ഭർത്താവാകുന്ന വെളിച്ചം കെട്ടുപോകുമ്പോൾ പുണ്യവും പാതിവ്രത്യവുമാകുന്ന സുഗന്ധം അധികമായി നല്ല വിധവയിൽനിന്നു പുറപ്പെടുന്നു. ഭർത്താവുള്ളപ്പോൾ ദൈവത്തിൽ ശരണപ്പെട്ടിരിക്കയെന്നതു അത്ര അപൂർവ്വമല്ല; ഏകാകിയും ആരുമേതുമില്ലാത്തവളും ആയിരിക്കുമ്പോൾ ദൈവത്തിൽ ശരണപ്പെടുകയെന്നതു വളരെ വിശേഷമായ ഒരു കാര്യമാണു. മക്കളുള്ള വിധവ തന്റെ കുഞ്ഞുങ്ങളെ ദൈവസ്നേഹത്തിൽ വളർത്തേണ്ടതാണു.

വിധവയുടെ മുഖ്യതൊഴിൽ പ്രാർത്ഥനയായിരിക്കണം. ദൈവത്തെയൊഴിച്ചു അവൾക്കു പിന്നെയാരെയും സ്നേഹിക്കാൻ ഉണ്ടായിരിക്കരുതു.

ഭക്തിയുള്ള വിധവ പാവപ്പെട്ടവരോടും രോഗികളോടും കരുണ കാണിക്കണം; പ്രായം കുറഞ്ഞ സ്ത്രീകൾ അവളുടെ പുണ്യനടപടികളെ കണ്ടു പഠിക്കണം. താഴ്മ, സ്നേഹം, ദയയോടുകൂടിയ വചനം, ഇന്നിവ അവൾക്കുണ്ടായിരിക്കണം. കുരിശിക്കപ്പെട്ട മ്ശിഹാതമ്പുരാൻ അവളുടെ ഹൃദയത്തിന്റെ ഒരൊററ സ്നേഹഭാജനമായിരിക്കയും വേണം. ൧ കോറി. ൭, ൪൦.

---

പുത്തൻകാവ്

൮൫. ഇടവം ൧൨-ാംനു.

മലങ്കര മാർ ഗ്രീഗോറിയോസ് സ്മാരക സുവിശേഷകസംഘത്തിന്റെ സഞ്ചാരപ്രാസംഗികന്മാരിൽ, കിഴക്കെതലയ്ക്കൽ അച്ചൻ, റി- ഡി- ശമുയേൽ ഉപദേശി എന്നിവരുടെ ൧൦൮൫-ാമാണ്ടു മീനം, മേടം മാസങ്ങളിലെ

## വേലവിവരം റിപ്പോർട്ടു.

മീനം ൫-ാംനു മുതൽ ൮-ാംനു വരെ ൪ ദിവസം കാരിച്ചാൽ പള്ളിയിലും, ൯, ൧൦ ഈ തീയതികളിൽ പായിപ്പാട്ടും യോഗം നടത്തി, ൧൧, ൧൨ ഈ തീയതികളിൽ പണപ്പിരിവിനായി താമസിച്ചു. കാരിച്ചാൽനിന്നും ൧൮ രൂപാ ൨൩ ചക്രം ൮ കാശും, പായിപ്പാട്ടുനിന്നും ൫- രൂപായും പിരിഞ്ഞിട്ടുണ്ടു്. ഈ സ്ഥലങ്ങളിൽനിന്നും പിന്നാലെ പണം പിരിച്ചേല്പിക്കാമെന്നു സ്ഥലത്തുള്ള മാന്യന്മാർ സമ്മതിച്ചിട്ടുണ്ടു.

൧-ാംനു മുതൽ ൪-ാംനു വരെ ടി- സ്ഥലങ്ങളിലും, ചേപ്പാട്ടു്, അരിപ്പാട്ടു മുതലായ സ്ഥലങ്ങളിലും, റിപ്പോർട്ടു കൊടുക്കുന്നതിനും, യോഗം നടത്തുന്നതിനെ സംബന്ധിച്ചു ആലോചിക്കുന്നതിനുംമററുമായി പോകയും താമസിക്കയും ചെയ്തു.

൧൩-ാംനു മുതൽ ൨൧-ാംനു വരെ ൯ ദിവസം മാക്കാംകുന്നു പള്ളിയിലും, നന്നുവക്കാട്ടുമുറിയിലും യോഗം നടത്തി, ആകെ ൨൭ രൂ- ൧ ചാ- ൨ കാ- പിരിവുണ്ടു. ഒരു ദിവസം, അയിരൂർക്കാരൻ പീലിപ്പോസു ഉപദേശിയും ഉണ്ടായിരുന്നു, ആണ്ടുവരി, ബാക്കി പിരിച്ചേല്പിക്കാമെന്നു ബ: പട്ടക്കാർ സമ്മതിച്ചിട്ടുള്ളപ്രകാരം പ്രവൃത്തിക്കുമെന്നു വിശ്വസിക്കുന്നു.

൨൧-ാംനു മുതൽ ൨൪-ാംനു വരെ മയിലപ്രാപ്പള്ളിയിൽ യോഗം നടത്തി. ൪ ദിവസം യോഗം നടന്നതിൽ രണ്ടു ദിവസം പീലിപ്പോസു ഉപദേശിയും ഉണ്ടായിരുന്നു. പിരിവു രൂ- ൧൭ ചാ- ൭ കാ- ൨. ബാക്കി പിരിച്ചേല്പിക്കാമെന്നു ഇടവകപ്രധാനികൾ സമ്മതിച്ചിട്ടുണ്ടു. ൨൫-ാംനു മുതൽ ൨൮-ാംനു വരെ ൪ ദിവസം കുമ്പഴ പുത്തൻപള്ളിയിൽ യോഗം നടത്തി. ൧൦ രൂ- ൧൫ ചാ- ൧൨ കാ-

ഇപ്പോൾ പിരിഞ്ഞിട്ടുള്ളതും ശേഷം പിന്നാലെ പിരിച്ചേല്പിക്കാമെന്നു ഭാരവാഹികൾ ഭരമേററിട്ടുള്ളതുമാണു്. ൨൭-ാംനു- മുതൽ ൩൦-ാം നു-വരെ ൩ ദിവസം കുമ്പഴ ബെതേൽപള്ളിയിൽ പള്ളിക്കൂടത്തിൽ യോഗം നടത്തി. തല്ക്കാലം ൩ രൂ ൧൯ ച- പിരിഞ്ഞിട്ടുണ്ടു. ബാക്കി പിരിച്ചേല്പിക്കാമെന്നു കുമ്പഴക്കാട്ടു കുഞ്ഞൻ വാദ്ധ്യാരവർകൾ സമ്മതിച്ചിട്ടുണ്ടു. ഈ രണ്ടു സ്ഥലങ്ങളിലും പീലിപ്പോസു ഉപദേശിയുംകൂടി ഉണ്ടായിരിക്കയും, ൨൭-ാംനു മയിലപ്രാ പോയി ഒരു യോഗം നടത്തുകയും ചെയ്തു.

മേടം ൧, ൨ കിഴവള്ളൂർ, കോന്നി സ്ഥലത്തുള്ള ആളുകൾക്കു അത്യാധികമായ ജോലി ഉള്ളതിനാൽ തല്ക്കാലം അസാദ്ധ്യമെന്നു പറകയുണ്ടായി. കോന്നിയിൽനിന്നും ൧൧ രൂ- പിരിഞ്ഞിട്ടുള്ളതും, താമസിയാതെ ഒരു യോഗം നടത്തുന്നതിനും, കൃംതായിക്കകം എല്ലാവരിൽനിന്നും ആണ്ടുവരി പിരിക്കുന്നതിനും ശ്രമിക്കാമെന്നു, മണ്ണിക്കോയിക്കൽ മുതലാളി അവർകൾ വാഗ്ദാനം ചെയ്തിട്ടുള്ളതും ആകുന്നു.

൩-ാംനു മുതൽ ൯-ാംനു-വരെ ഓമല്ലൂർ പുത്തൻപീടികയിൽ ൨-ം അയിമാലിൽ ൪-ം പള്ളിയിൽ ൪-ം മുള്ളനിക്കാട്ടു ൨-ം ദിവസങ്ങളിൽ യോഗം നടത്തി. ൯ രൂ- ൨൩ ച. ൭ കാ- മാത്രമേ തല്ക്കാലം പിരിഞ്ഞിട്ടുള്ളു. പിന്നാലെ പിരിച്ചു ഏല്പിക്കാമെന്നു ബ: അച്ചന്മാർ സമ്മതിച്ചിട്ടുണ്ടു.

കിഴക്കൻദേശങ്ങളിൽ കൃഷിജോലിയുടെ കൂടുതൽനിമിത്തം, എല്ലാവക്കും യോഗങ്ങളിൽ വന്നുചേരുന്നതിനു തരമാകാഞ്ഞതിനാലാണു, പിന്നാലെ പണം പിരിച്ചേല്പിക്കാമെന്നു അവർ പറഞ്ഞിട്ടുള്ളതു.

൧൦-ാംനു- പുത്തൻകാവിൽ എത്തി. ഹാശാ ആഴ്ചയിൽ അവിടെ യോഗം നടത്താമെന്നു വിചാരിച്ചു താമസിച്ചു. ൧൨-ാംനു പള്ളിയിൽ ഒരു യോഗം നടന്നു. പിന്നീടു ആറാട്ടുപുഴ, പെരളശ്ശേരി മുതലായ സ്ഥലങ്ങളിൽ യോഗം നടത്തുന്നതിനും മററുമായി പരിശ്രമിച്ചു എങ്കിലും തല്ക്കാലം സാദ്ധ്യമായില്ല, ൧൮-ാംനു- വരെ താമസമുണ്ടായിരുന്നു.

൧൩, ൧൮ പേരിശ്ശേരിപള്ളിയിൽ യോഗം നടത്തി. ഇവിടേക്കു, ററി- ഡി. ശമുയേൽ ഉപദേശിയോടുകൂടി, പ്രസംഗം നടത്തുന്നതിനു, ആറാട്ടുപുഴ പ്ളാവിലകണ്ടത്തിൽ കൊച്ചിപ്പനും സ്വമനസ്സാ പോയിരുന്നു. ൩ രൂ. ൧൨ ച. തല്ക്കാലം പിരിഞ്ഞിട്ടുള്ളതും, പിന്നാലെ ഒരു യോഗം നടത്തുന്നതിനും സംഘത്തിലേക്കു ധനസഹായം ചെയ്യുന്നതിനും ഇടവകക്കാർ ഉത്സാഹിക്കാമെന്നു സമ്മതിച്ചിട്ടുള്ളതുമാണു. ൧൭-ാംനു- പുത്തൻകാവിൽ തിരിച്ചുവന്നു ൧൯-ാംനു- പള്ളിയിൽ ൨ യോഗം നടത്തി.

൨൪-ാംനു- മുതൽ ൩൧-ാംനു വരെ പുതുപ്പള്ളി വലിയ പള്ളി, ൩ ദിവസം പള്ളിയിലും, ൧ ദിവസം അങ്ങാടിയിലും, ൪ ദിവസം ഇരവിനല്ലൂരും, ൧ ദിവസം തൃക്കോതമംഗലത്തും യോഗം നടത്തി. ൨൯-ാംനു-വരെ സി- ഐ- ഈപ്പൻ ഉപദേശിയും ഉണ്ടായിരുന്നു. ആകെ ൯൩ രൂ- ൩ ചാ- ൧൭ കാ- പിരിവുണ്ടു. പേരു വയ്ക്കാൻ സമ്മതിക്കാതെ ഒരു സ്നേഹിതനു ൨൦ രൂപായും മറെറാരു സ്നേഹിതൻ ൧൦ രൂപായും സംഭാവന ചെയ്തു. മററു പലരും തക്ക സഹായങ്ങൾ ചെയ്യാമെന്നു സമ്മതിച്ചിട്ടുണ്ടു. പാപ്പാലെ ഏലിയാസു ആശാൻ അവർകൾ ൧൭ രൂ- തരാമെന്നു സമ്മതിക്കയും ൨ രൂ- തല്ക്കാലം തരികയും, അപ്രകാരംതന്നെ പടിഞ്ഞാറെക്കുററു ചെറിയാൻ അവർകളും പല വിധത്തിൽ സഹായിക്കയും, മററുള്ളവരെ പ്രോത്സാഹിപ്പിക്കയും, മേലാൽ ഇതിൽ അധികമായി പ്രവൃത്തിക്കാമെന്നു വാഗ്ദാനം ചെയ്കയും ചെയ്തു. പള്ളിയിൽനിന്നും ഇപ്പോൾ ൧൮ രൂ- സംഭാവന ചെയ്കയും, മേലാൽ ഒരു ഗ്രാൻറു തരാമെന്നു സമ്മതിക്കയും ചെയ്തിട്ടുണ്ടു.

ഈ ബ്രാഞ്ചിലേക്കു നിയമിക്കപ്പെട്ടിട്ടുള്ള മൂന്നു പേരിൽ കേ- സി- ചാണ്ടി ഉപദേശി സുഖക്കേടിനാൽ ജോലിക്കു വന്നിട്ടില്ല. പണപ്പിരിവിന്റെ പേരുവിവരം വാഷിക‌റിപ്പോർട്ടിൽ പ്രസിദ്ധപ്പെടുത്തുന്നതാണു.

സംഘത്തിന്റെ വേല ആത്മാക്കളുടെ പ്രയോജനത്തിനും, ദൈവതിരുനാമമഹത്വത്തിനുമായി തീരുവാൻ എല്ലാവരും പ്രാർത്ഥിക്കണമെന്നു അപേക്ഷിക്കുന്നു.

കിഴക്കേതലയ്ക്കൽ തോമാ കത്തനാർ.

ററി- ഡി- ശമുയേൽ ഉപദേശി.

## വി: വേദവായനകുറിപ്പു.

ഈ പേരോടുകൂടി പാമ്പാക്കുട മാർ യൂലിയോസു പ്രസിൽനിന്നും അച്ചടിച്ചു പ്രസിദ്ധീകരിച്ചിരിക്കുന്ന പുസ്തകത്തിന്റെ ഒരുപ്രതി അഭിപ്രായത്തിനായി ഇവിടെ അയച്ചുതന്നതു സന്തോഷപൂർവ്വം കൈപ്പററിയിരിക്കുന്നു. ഞായറാഴ്ചകളിലും പെരുനാളുകളിലും പള്ളിശുശ്രൂഷകൾക്കു വായിക്കുന്നതിനു ക്രമപ്പെടുത്തീട്ടുള്ള സുറിയാനി കയ്യെഴുത്തു പുസ്തകത്തെ ആസ്പദമാക്കി ഉണ്ടാക്കീട്ടുള്ള കുറിപ്പുകളാണ് പ്രസ്തുത പുസ്തകത്തിൽ അടങ്ങിയിരിക്കുന്നതു. സുറിയാനിയിൽ അച്ചടിച്ചതായ സിമ്മനാരിയിൽ ഉള്ള കുറിപ്പുപുസ്തകത്തിൽ ഇല്ലാത്തതായി വേദപുസ്തകം വായിക്കുന്നതിനുമുമ്പും പിമ്പും ഉള്ള ചില പ്രാർത്ഥനകളും, നോമ്പിലെ ഇടദിവസങ്ങൾക്കും മററുമായി ചില കൂടുതൽ കുറിപ്പുകളും ഓരോ സംഗതികൾ നേരിടുമ്പോൾ വായിക്കാനുള്ള മസുമൂറാകളുടെ വിവരവും ഇതിൽ വിശേഷാൽ ചേർത്തിട്ടുണ്ടു. ഒന്നോ രണ്ടോ കൊല്ലംകൊണ്ടു വേദപുസ്തകം മുഴുവൻ വായിച്ചുതീർക്കാൻ തക്കവണ്ണം ദിവസേന വായിക്കുന്നതിനുള്ള ഒരു കുറിപ്പ് ഉണ്ടായാൽ കൊള്ളാമെന്നു ആഗ്രഹമുള്ള പലരും ഉണ്ടെന്നറിയുന്നു. അപ്രകാരമൊന്നു ചമയ്ക്കുന്നതിനു ആരെങ്കിലും തുനിയുന്നപക്ഷം ഇതിലെ രീതി ഭേദപ്പെടുത്താതെ വേദപുസ്തകത്തിലെ ശേഷിച്ചഭാഗങ്ങൾ ഇതിൽ ഉൾപ്പെട്ടിട്ടില്ലാത്ത ഇടദിവസങ്ങളിലെ വായനകളായി ചേർത്തുണ്ടാക്കുന്നതു നന്നായിരിക്കും. അങ്ങിനെയൊന്നുണ്ടാകുന്നതു വരെയും ഈ പുസ്തകം ഉപയോഗയോഗ്യമാണെന്നുള്ളതിനു സംശയമില്ല.

---

## ബയന്റുകൾ.

### "സിറിയൻ ബുക്കുഡിപ്പോ"

എത്രയും വിശേഷപ്പെട്ട മാതിരിയിൽ ഏററവും കുറഞ്ഞ നിരക്കിനു ടി- പുസ്തകശാലയിൽ പുസ്തകങ്ങൾ ബയന്റു ചെയ്തുകൊടുക്കുവാൻ തയാറായിരിക്കുന്നു. വിശേഷപ്പെട്ട തോൽബയന്റുകൾ, ഗിൽററുപണികൾ മുതലായി ബയന്റിലുള്ള സവ് വിശേഷങ്ങളും സുറിയാനിയിലൊ മലയാളത്തിലൊ ആവശ്യമുള്ളവരുടെ പേരുകളും പുസ്തകത്തിന്റെ പുറത്തു സ്വർണ്ണാക്ഷരങ്ങളിൽ അച്ചടിച്ചു കൊടുക്കുന്നതാണ്. കൂലി വളരെ മിതമായിരിക്കും. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

മാനേജർ, കോട്ടയം.

---

സുവിശേഷകൻ. പത്രവരി ആണ്ടടക്കം മുൻകൂറു ബ്രിട്ടീഷു രൂപാ ൧.
ഒററപ്രതിക്കു ചക്രം ... ... ൩.

---

## മാർ ദീവന്നാസ്യോസ് ചരമഗാനം.

൧. സന്താപമേ സന്താപമേ എന്നു-
മന്തമില്ലാതുള്ള സന്താപമേ.

൨. ചന്തമേറും മാർ ദീവന്നാസ്യോസാ-
മെൻെറ താതനിഹലോകം വിട്ടേ.

൩. എട്ടുലോകം ഞെട്ടി ഹിറച്ചയ്യോ-
കഷ്ടമിത്താതൻെറ വേർപാടിനാൽ.

൪. ഓനായുടെ വായിലായ നമ്മെ
താനായല്ലോ എല്ലാം വീണ്ടുകൊണ്ടു.

൫. ഓർക്കുന്തോറും നീറുന്നെൻ മാനസ-
മാക്കുമോതാവല്ലേ കാലദോഷം.

൬. ആട്ടിടയൻ വേർവിട്ടോരാട്ടിൻെറ
കൂട്ടമെന്ന കണക്കായി ലോകം.

൭. ഏഴുദശമേഴുവയസോള-
മീഷലെന്യേ നമ്മെ പാലിച്ചോരു

൮. മാണിക്യമാം പൊന്നുതിരുമേനി-
പന്തീരേഴാമാണ്ടു ജൂൺമാസത്തിൽ

൯. സൂര്യവാരെ യഷ്ട വിംശതിനാൾ
സൂര്യകോടി പ്രഭ നീങ്ങിപ്പോയി,

൧൦. ആടുകളെ കേടുകൂടാതെന്നും
മോടിയിൽ മേയിച്ച പുണ്യഗുരോ

൧൧. രണ്ടാമത്തെ ദിവ്യവരവിങ്കൽ
താതനിടയൻ ഞാനാടുമായി

൧൨. കർത്താവിൻെറ സന്നിധ്യൌ കാണ്മവാൻ
കർത്താവിനോടഹം പ്രാർത്ഥിക്കുന്നേൻ.

വി. ഐ. ചെറിയാൻ.